9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 10 രൂപ (പത്തു രൂപ)

പട്ടികജാതി/പട്ടികവർഗ്ഗക്കാർ സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട വിലാസം.—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ട്മെൻറ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക).

കാററഗറി—3

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്—ട്യൂട്ടർ ഇൻ-പീഡിയാട്രിക് സർജറി
3. ശമ്പളം—700-1270 രൂപ
4. ഒഴിവുകളുടെ എണ്ണം—കണക്കാക്കപ്പെട്ടിട്ടില്ല.

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടുവർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരംതയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1982-ൽ പതിനെട്ട് വയസ് തികഞ്ഞിരിക്കേണ്ടതും നാൽപ്പത് വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക. ഇപ്പോൾ സർവ്വീസിലിരിക്കുന്നവരിൽ പീഡിയാട്രിക് സർജറിയിൽ പോസ്റ്റ് ഗ്രാഡുവേറ്റ്/ഡിഗ്രി/ഡിപ്ലോമ ഉള്ളവർക്ക് മേൽപ്പറഞ്ഞ ഉയർന്ന പ്രായപരിധി ബാധകമല്ല. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 വയസ് കവിയാൻ പാടില്ല.

7. യോഗ്യതകൾ :—

(1) എം. ബി. ബി. എസ്. ബിരുദം.
(2) സ്റേററ്/സെൻട്രൽ മെഡിക്കൽ രജിസ്ട്രേഷൻ ആക്ററിൻപ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ.

നോട്ട് : (1) ഒരു മെഡിക്കൽ കൗൺസിലിലേയും പ്രൊവിഷണൽ രജിസ്ട്രേഷൻ സ്വീകരിക്കുന്നതല്ല.

(2) മറെറതെങ്കിലും സ്റേററിലെ മെഡിക്കൽ കൗൺസിലിലോ സെൻട്രൽ മെഡിക്കൽ കൗൺസിലിലോ സ്ഥിരം രജിസ്ട്രേഷൻ സമ്പാദിച്ചിട്ടുള്ളവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിനു മുൻപ് തിരുവിതാംകൂർ-കൊച്ചി മെഡിക്കൽ പ്രാക്ടീഷണേഴ്സ് ആക്ററിൻ പ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ സമ്പാദിക്കേണ്ടതാണ്.

(3) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്കു പുറമേ മെഡിസിൻ ബിരുദത്തിനുള്ള ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്ററിന്റെയും (ഒന്നും, രണ്ടും പാർട്ടുകൾ) പെർമനൻറ് രജിസ്ട്രേഷൻ സർട്ടിഫിക്കററിന്റെയും ശരിപ്പകർപ്പുകൂടി സ്വയംസാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(4) ഈ ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്നവർ അവരുടെ ആദ്യത്തെ പത്തു വർഷത്തെ സേവനത്തിനുള്ളിൽ നാലു വർഷക്കാലം (പരിശീലനകാലമുൾപ്പെടെ) പ്രതിരോധ സർവ്വീസിൽ അല്ലെങ്കിൽ പ്രതിരോധം സംബന്ധിച്ച ജോലിയിൽ ഇൻഡ്യയിൽ എവിടെയെങ്കിലുമോ വിദേശത്തോ സേവനമനുഷ്ഠിക്കേണ്ടതാണ്. ഈ നിർബന്ധിത സൈനികസേവനം 45 (നാൽപത്തിയഞ്ച്) വയസ് കഴിഞ്ഞവർക്ക് ബാധകമല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനതീയതി—28-7-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 10 രൂപ (പത്തു രൂപ)

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി / പട്ടികവർഗ്ഗക്കാർ സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ട്മെൻറ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ. 695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾകൂടി നോക്കുക)

കാററഗറി—4

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്—സൈക്കിയാട്രി ട്യൂട്ടർ
3. ശമ്പളം—700-1270 രൂപ
4. ഒഴിവുകളുടെ എണ്ണം—കണക്കാക്കപ്പെട്ടിട്ടില്ല

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1982-ൽ പതിനെട്ട് (18) വയസ്തികഞ്ഞിരിക്കേണ്ടതും നാൽപ്പത് (40) വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക. ഇപ്പോൾ സർവ്വീസിലിരിക്കുന്നവരിൽ സൈക്കിയാട്രിയിൽ പോസ്റ്റ് ഗ്രാഡ്വേററ് ഡിഗ്രി/ഡിപ്ലോമ ഉള്ളവർക്ക് മേൽപ്പറഞ്ഞ ഉയർന്ന പ്രായപരിധി ബാധകമല്ല. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 വയസ് കവിയാൻ പാടില്ല.

7 യോഗ്യതകൾ :

(1) എം. ബി. ബി. എസ്. ബിരുദം

(2) സ്റ്റേറ്റ്/സെൻട്രൽ മെഡിക്കൽ രജിസ്ട്രേഷൻ ആക്റ്റിൻപ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ

നോട്ട് :—(1) ഒരു മെഡിക്കൽ കൗൺസിലിലെയും പ്രൊവിഷണൽ രജിസ്ട്രേഷൻ സ്വീകരിക്കുന്നതല്ല.

(2) മറ്റേതെങ്കിലും സ്റ്റേറ്റിലെ മെഡിക്കൽ കൗൺസിലിലോ സെൻട്രൽ മെഡിക്കൽ കൗൺസിലിലോ സ്ഥിരം രജിസ്ട്രേഷൻ സമ്പാദിച്ചിട്ടുള്ളവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിന് മുൻപ് തിരുവിതാംകൂർ-കൊച്ചി മെഡിക്കൽ പ്രാക്റ്റീഷണേഴ്സ് ആക്റ്റിൻ പ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ സമ്പാദിക്കേണ്ടതാണ്.

(3) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്ക് പുറമെ മെഡിസിൻ ബിരുദത്തിനുള്ള ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റിന്റെയും (ഒന്നും രണ്ടും പാർട്ടുകൾ) പെർമനന്റ് രജിസ്ട്രേഷൻ സർട്ടിഫിക്കറ്റിന്റെയും ശരിപ്പകർപ്പു കൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(4) ഈ ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്നവർ അവരുടെ ആദ്യത്തെ പത്തുവർഷത്തെ സേവനത്തിനുള്ളിൽ നാലുവർഷക്കാലം (പരിശീലനകാലം ഉൾപ്പെടെ) പ്രതിരോധ സർവ്വീസിൽ അല്ലെങ്കിൽ പ്രതിരോധം സംബന്ധിച്ച ജോലിയിൽ ഇൻഡ്യയിൽ എവിടെയെങ്കിലുമോ വിദേശത്തോ സേവനമനുഷ്ഠിക്കേണ്ടതാണ്. ഈ നിർബന്ധിത സൈനിക സേവനം നാൽപത്തിയഞ്ചു വയസ്സ് കഴിഞ്ഞവർക്ക് ബാധകമല്ല.

8 അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—28-7-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—10 രൂപ (പത്ത് രൂപ).

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാർ സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ്,
(റിക്രൂട്ടുമെന്റ്)
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻകോഡ്-695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക).

(കാറ്റഗറി—5)

1. വകുപ്പ്— ഇൻഡ്യൻ സിസ്റ്റംസ് ഓഫ് മെഡിസിൻ (പോസ്റ്റ് ഗ്രാഡ്വേറ്റ് സെന്റർ, ആയുർവേദം)

2. ഉദ്യോഗപ്പേര്— റിസർച്ച് അസിസ്റ്റന്റ് (മൈക്രോബയോളജി)

3. ശമ്പളം—600-1100 രൂപ

4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി:—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി:— 1-1-1982-ൽ 18 വയസ്സ് തികഞ്ഞിരിക്കേണ്ടതും 37 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

നോട്ട് :—നിശ്ചിത പ്രായപരിധിയിലുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ നിശ്ചിത പ്രായപരിധി കഴിഞ്ഞ നിശ്ചിത യോഗ്യതയുള്ള ഉദ്യോഗാർത്ഥികളുടെ അപേക്ഷകളും പരിഗണിക്കുന്നതാണ്. എന്നാൽ ഉയർന്ന പ്രായപരിധി യാതൊരു കാരണവശാലും 50 വയസ്സ് കഴിയാൻ പാടില്ല.

7. യോഗ്യതകൾ:—

(1) ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ഉള്ള എം. എസ്‌സി. (മൈക്രോബയോളജി) ബിരുദം.

(2) മൈക്രോബയോളജിയുമായി ബന്ധപ്പെട്ട ജോലികളിൽ രണ്ടു വർഷത്തെ പരിചയം.

കുറിപ്പ് : പരിചയം വിദ്യാഭ്യാസ യോഗ്യത നേടിയതിനുശേഷം താഴെ പറയുന്ന ഏതെങ്കിലും സ്ഥാപനത്തിൽ നിന്നും നേടിയതായിരിക്കണം

(1) കേന്ദ്ര സംസ്ഥാന സർക്കാരുകളുടെ കീഴിലുള്ള ഡ്രഗ്സ് സ്റ്റാൻഡർഡൈസേഷൻ യൂണിറ്റുകൾ.

(2) കേന്ദ്ര സംസ്ഥാന സർക്കാർ സ്ഥാപനങ്ങൾ

(3) സി എസ് ഐ ആർ

(4) ഐ സി എം ആർ

(5) സെൻട്രൽ കൗൺസിൽ ഫോർ റിസർച്ച് ഇൻഡ്യൻ മെഡിസിൻ ആന്റ് ഹോമിയോപ്പതി.

(6) ഇൻഡ്യയിലെ അംഗീകൃത കോളേജുകളിലെ കെമിസ്ട്രി, ബയോളജി, ബോട്ടണി വകുപ്പുകൾ.

(7) ഇൻഡ്യയിലെ അംഗീകൃത മെഡിക്കൽ കോളേജുകളിലെ ഫാർമക്കോളജി വകുപ്പുകൾ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി:—28-7-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും:—ഫീസ്— 5 രൂപ (അഞ്ച് രൂപ) പട്ടികജാതി/പട്ടിക വർഗ്ഗക്കാരും സൈനിക സേവനത്തിന് പെൻഷൻ ലഭിച്ചുകൊണ്ടിരിക്കുന്ന പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയവരുമായ വിമുക്ത ഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻകോട്-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക.)

(കാററഗറി—6)

1. വകുപ്പ്—പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ്
2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് എഞ്ചിനീയർ/മൈനർ ഇറിഗേഷൻ സൂപ്പർവൈസർ (ഡിപ്പാർട്ടുമെന്റിൽ ഉള്ളവർക്ക് മാത്രം)
3. ശമ്പളം—600-1100 രൂപ
4. ഒഴിവുകളുടെ എണ്ണം—2

കുറിപ്പ്:—(1) ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) മേൽപ്പറഞ്ഞ ഉദ്യോഗത്തിന് നിയമിക്കപ്പെടുന്നവർ അവരുടെ ആദ്യത്തെ 10 വർഷത്തെ സേവനത്തിനിടയിൽ 4 വർഷം (പരിശീലനകാലം ഉൾപ്പെടെ) പ്രതിരോധ സർവ്വീസിൽ അല്ലെങ്കിൽ പ്രതിരോധം സംബന്ധിച്ച ജോലിയിൽ ഇൻഡ്യയിൽ എവിടെ എങ്കിലുമോ, വിദേശത്തോ സേവനം അനുഷ്ഠിക്കേണ്ടതാണ്. ഈ നിർബന്ധിത സൈനിക സേവനം 40 വയസ്സ് കഴിഞ്ഞവർക്ക് സാധാരണ ഗതിയിൽ ബാധകമല്ല.

5. നിയമനരീതി — പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ് വകുപ്പിലെ ഒന്നും രണ്ടും ഗ്രേഡ് ഡ്രാഫ്റ്റ്സ്മാൻ, വാട്ടർ വർക്ക്സ് ഇൻസ്പെക്ടർ, ഡ്രെയിനേജ് ഇൻസ്പെക്ടർ, ഒന്നും രണ്ടും ഗ്രേഡ് ഓവർസിയർ / ഒന്നും രണ്ടും ഗ്രേഡ് വർക്ക്സ് സൂപ്രണ്ട് തുടങ്ങിയ തസ്തികകളിൽ കുറഞ്ഞത് രണ്ടു വർഷത്തെ സർവ്വീസുള്ളവരിൽ നിന്നും പി. എച്ച്. ഇ. ഡി. യിൽ ക്ലാർക്ക് തസ്തികയിൽ കുറഞ്ഞത് 6 വർഷത്തെ സർവീസുള്ളവരിൽ നിന്നും മാത്രം നേരിട്ടുള്ള നിയമനം.

6. പ്രായപരിധി:—1-1-1982-ൽ 19 വയസ്സ് തികഞ്ഞിരിക്കേണ്ടതാണ്. ഉയർന്ന പ്രായപരിധി ഈ ഉദ്യോഗത്തിന് ബാധകമല്ല. എന്നാൽ യാതൊരു കാരണവശാലും 50 വയസ്സ് തികയാൻ പാടില്ലാത്തതാണ്.

7. യോഗ്യതകൾ:—(1) കേരള സർവകലാശാലയുടെ സിവിൽ / മെക്കാനിക്കൽ / കെമിക്കൽ എഞ്ചിനീയറിംഗിൽ ബി. എസ്. സി. ബിരുദമോ മദ്രാസ് സർവ്വകലാശാലയുടെ ബി. ഇ. (സിവിൽ/മെക്കാനിക്കൽ/കെമിക്കൽ) ബിരുദമോ തത്തുല്യമായി സർക്കാർ അംഗീകരിച്ചിട്ടുള്ള മറേറതെങ്കിലും യോഗ്യതയോ ഉണ്ടായിരിക്കണം.

കുറിപ്പ്:—1945-ൽ നിർത്തലാക്കിയ ഗിണ്ടി എഞ്ചിനീയറിംഗ് കോളേജിലെ സിവിൽ/മെക്കാനിക്കൽ എഞ്ചിനീയറിംഗ് ഡിപ്ലോമ എഞ്ചിനീയറിംഗ് ഡിഗ്രിക്ക് തുല്യമായി പരിഗണിക്കുന്നതാണ്.

അല്ലെങ്കിൽ

(2) (എ) ഇൻഡ്യൻ ഇൻസ്റ്റിറ്റ്യൂഷൻ ഓഫ് എഞ്ചിനീയേഴ്സിന്റെ സിവിൽ/മെക്കാനിക്കൽ/കെമിക്കൽ എഞ്ചിനീയറിംഗിൽ അസോസിയേററ് മെമ്പർഷിപ്പ് ഡിപ്ലോമയോ തത്തുല്യമായി അംഗീകരിക്കപ്പെട്ട ഏതെങ്കിലും ഡിപ്ലോമയോ.

അല്ലെങ്കിൽ

(ബി) ഇൻഡ്യൻ ഇൻസ്റ്റിറ്റ്യൂഷൻ ഓഫ് എഞ്ചിനീയേഴ്സിന്റെ സിവിൽ/മെക്കാനിക്കൽ/കെമിക്കൽ എഞ്ചിനീയറിംഗിൽ അസോസിയേററ് മെമ്പർഷിപ്പ് എക്സാമിനേഷന്റെ 'എ' യും 'ബി' യും സെക്ഷനുകൾ പാസ്സായിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി:—28-7-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും:—5 രൂപ (അഞ്ചു രൂപ). പട്ടികജാതി / പട്ടിക വർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരും പെൻഷന് അർഹതയുള്ളവരുമായ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ടുമെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
പട്ടം, തിരുവനന്തപുരം-4,
പിൻ-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക).

(കാററഗറി—7)

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്—ആർട്ടിസ്റ്റ് ക്യൂറേറർ
3. ശമ്പളം—420-720 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന്

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടുവർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1982-ൽ പതിനെട്ട് വയസ്സ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിയഞ്ച് വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ:—
ജനറൽ:—എസ്. എസ്. എൽ. സി.
ടെക്നിക്കൽ:—മോഡലിംഗിലും സ്കൾപ്ചറിലുമുള്ള ഡിപ്ലോമ.
അല്ലെങ്കിൽ
ഡ്രായിംഗിലും പെയിന്റിംഗിലുമുള്ള ഡിപ്ലോമ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—28-7-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും:—
ഫീസ്:—അഞ്ചു രൂപ (5 രൂപ)
പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്ത ഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിഭാഗം (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം,
തിരുവനന്തപുരം-4,
പിൻകോഡ്-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക).

(കാററഗറി—8)

1. വകുപ്പ് — ഇൻഡ്യൻ സിസ്റ്റംസ് ഓഫ് മെഡിസിൻ (പോസ്റ്റ് ഗ്രാഡ്വേററ് സെന്റർ ആയുർവേദം)
2. ഉദ്യോഗപ്പേര് —ലാബട്ടറി ടെക്നീഷ്യൻ
3. ശമ്പളം—420-720 രൂപ
4. ഒഴിവുകളുടെ എണ്ണം—2 (രണ്ട്)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതിമുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി —നേരിട്ടുള്ള നിയമനം
6. പ്രായപരിധി:—1-1-1982-ൽ 18 വയസ് തികഞ്ഞിരിക്കേണ്ടതും 35 വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

നോട്ട്:— നിശ്ചിത പ്രായപരിധിയിലുള്ള അപേക്ഷകളുടെ അഭാവത്തിൽ നിശ്ചിത യോഗ്യതയുള്ള പ്രായപരിധി കഴിഞ്ഞ ഉദ്യോഗാർത്ഥികളുടെ അപേക്ഷകളും പരിഗണിക്കുന്നതാണ്. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 കവിയാൻ പാടുള്ളതല്ല.

7. യോഗ്യതകൾ:—
(1) ഒന്നാം ക്ലാസിലോ രണ്ടാംക്ലാസിലോ ലഭിച്ച കെമിസ്ട്രിയിലുള്ള ബി. എസ്. സി. ബിരുദം
(2) ഒരു പ്രശസ്ത കെമിക്കൽ/ഫാർമസ്യൂട്ടിക്കൽ വ്യവസായ സ്ഥാപനത്തിൽ നിന്നും ലഭിച്ച ഒരു വർഷത്തെ പരിചയം

മേൽപ്പറഞ്ഞ പരിചയം വിദ്യാഭ്യാസയോഗ്യത നേടിയതിനുശേഷം താഴെപ്പറയുന്ന ഏതെങ്കിലും ഒരു സ്ഥാപനത്തിൽ നിന്നും ലഭിച്ചതായിരിക്കണം.
1. കേന്ദ്ര ഗവൺമെന്റിന്റെയോ സംസ്ഥാന ഗവൺമെന്റുകളുടെയോ കീഴിലുള്ള ഡ്രഗ്സ് സ്റ്റാൻഡേർഡൈസേഷൻ യൂണിററുകൾ.
2. കേന്ദ്ര ഗവൺമെന്റിന്റെയോ സംസ്ഥാന ഗവൺമെന്റുകളോ നടത്തുന്ന സ്ഥാപനങ്ങൾ
3. സി. എസ്. ഐ. ആർ.
4. ഐ. സി. എം. ആർ.
5. സെൻട്രൽ കൗൺസിൽ ഫോർ റിസർച്ച് ഇൻ ഇൻഡ്യൻ മെഡിസിൻ ആന്റ് ഹോമിയോപ്പതി
6. ഇൻഡ്യയിലെ അംഗീകൃത സർവ്വകലാശാലകളിലെ കെമിസ്ട്രി, ബയോളജി, ബോട്ടണി ഡിപ്പാർട്ടുമെന്റുകൾ
7. ഇൻഡ്യയിലെ അംഗീകൃത മെഡിക്കൽ കോളേജുകളിലെ ഫാർമക്കോളജി ഡിപ്പാർട്ടുമെന്റുകൾ

8. അപേക്ഷ സ്വീകരിക്കുന്ന അവസാനതീയതി—28-7-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാ ഫാറവും — ഫീസ് 5 രൂപ (അഞ്ചു രൂപ). പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും സൈനിക സേവനത്തിന് പെൻഷൻ ലഭിച്ചുകൊണ്ടിരിക്കുന്നവരോ പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയവരോ ആയ വിമുക്ത ഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—
ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിഭാഗം (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻ: 695004.
(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക).

(കാററഗറി—9)

1. വകുപ്പ് — കേരളാ സ്റ്റേറ്റ് വാട്ടർ ട്രാൻസ്പോർട്ട് ഡിപ്പാർട്ടുമെന്റ്
2. ഉദ്യോഗപ്പേര്—ടൈം കീപ്പർ
3. ശമ്പളം—350-580 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന്

കുറിപ്പ്: ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക്ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത

എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി — 1-1-1982-ൽ 18 വയസ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിഅഞ്ചു വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസിളവിനെ സംബന്ധിച്ച വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക).

7. യോഗ്യതകൾ—

ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും ലഭിച്ചിട്ടുള്ള ബി. എ. ബി. എസ്. സി. അല്ലെങ്കിൽ ബി.കോം ഡിഗ്രി/അഥവാ തത്തുല്യമായ യോഗ്യത.

8. അപേക്ഷാഫീസ —രണ്ടു രൂപ

വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം അപേക്ഷാ ഫാറം മതിയാകും. പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ആനുകൂല്യങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്നവരോ, പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയിട്ടുള്ളവരോ ആയ വിമുക്തഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറം മതിയാകും.

9. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—28-7-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ടുമെൻറ്),
പബ്ലിക് സർവ്വീസ്
കമ്മീഷൻ ആഫീസ്,
പട്ടം, തിരുവനന്തപുരം—4,
പിൻ : 695004.

(വിശദ വിവരങ്ങൾക്ക് അനുബന്ധമായി ചേർത്തിട്ടുള്ള പൊതു വ്യവസ്ഥകൾ നോക്കുക)

കാറ്റഗറി—10

1. വകുപ്പ്—ആരോഗ്യ വകുപ്പ്
2. ഉദ്യോഗപ്പേര് — ഓർത്തോപ്റ്റിസ്റ്റ്
3. ശമ്പളം—350-580 രൂപ
4 ഒഴിവുകളുടെ എണ്ണം—16 (പതിനാറ്)

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തിയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തിയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി:—1-1-1982-ൽ 18 (പതിനെട്ട്) വയസ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിഅഞ്ച്) വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക).

7. യോഗ്യതകൾ—

(എ) എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ പാസായിരിക്കണം.

(ബി) തിരുവനന്തപുരത്തെ മാപ്റോമെട്രിസ് സ്കൂളിൽ നടത്തപ്പെടുന്ന ഓർത്തോപ്റ്റിക്സിലുള്ള ഡിപ്ലോമ പാസായിരിക്കണം.

അല്ലെങ്കിൽ

മറേറതെങ്കിലും അംഗീകൃത സ്ഥാപനത്തിൽ നിന്നും ഓർത്തോപ്റ്റിക്സിൽ ലഭിച്ചിട്ടുള്ള ഡിപ്ലോമ

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തിയതി—28-7-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 2 രൂപ (രണ്ടു രൂപ). പ്രസ്തുത ഫീസ് മുദ്രണംചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. എന്നാൽ പട്ടികജാതി/പട്ടികവർഗ്ഗക്കാരും സൈനികസേവനത്തിന് പെൻഷൻ ലഭിച്ചുകൊണ്ടിരിക്കുന്നവരോ പെൻഷന് ആനുകൂല്യത്തിന് അർഹതനേടിയവരോ ആയ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10 അപേക്ഷ അയക്കേണ്ട മേൽവിലാസം.—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ട്മെൻറ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻകോഡ് 695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക.)

(കാററഗറി—11)

1. വകുപ്പ്—ജയിൽ
2. ഉദ്യോഗപ്പേര്—ഡ്രിൽ ഇൻസ്പെക്ടർ/ഫിസിക്കൽ ഇൻസ്പെക്ടർ
3. ശമ്പളം—340—535 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തിയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക്ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തിയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി— 1—1—1982—ൽ പതിനെട്ട് (18) വയസ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിയെട്ട് (38) വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)

7. യോഗ്യതകൾ—

(1) എസ്. എസ്. എൽ. സി.

(2) കേരള സ്റേററിലെ എഡ്യുക്കേഷൻ ഡിപ്പാർട്ടുമെൻറിൽ നിന്നോ ബിഹാർ സ്കൂൾ എക്സാമിനേഷൻ ബോർഡിൽ നിന്നോ ലഭിച്ച ഫിസിക്കൽ എഡ്യൂക്കേഷൻ സർട്ടിഫിക്കററ്

അല്ലെങ്കിൽ

ബാംഗ്ലൂർ കോളേജിൽ നിന്നോ സെയ്ദാപേട്ട് കോളേജിൽ നിന്നോ ലഭിച്ച ഫിസിക്കൽ ട്രെയിനിംഗ് സർട്ടിഫിക്കറ്റ് (ലോവർ)

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 28–7–1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും:—ഫീസ് 2 രൂപ (രണ്ട് രൂപ)

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ടവരും പെൻഷൻ ആനുകൂല്യത്തിനർഹരായവരോ പെൻഷൻ ലഭിക്കുന്നവരോ ആയ വിമുക്ത ഭടൻമാരും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതും സൗജന്യമായി ലഭിക്കുന്നതുമായ പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ടുമെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം—4.
പിൻ: 695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളും കൂടി നോക്കുക)

(കാറ്റഗറി—12)

1. വകുപ്പ്—കൃഷി
2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് ഓപ്പറേറ്റർ
3. ശമ്പളം—330–515 രൂപ
4. ഒഴിവുകളുടെ എണ്ണം—2 (രണ്ട് മാത്രം)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരുവർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽനിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1–1–1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.
7. യോഗ്യതകൾ:— (1) എസ്. എസ്. എൽ. സി. യോ തത്തുല്യമോ.
(2) ഡേവിഡ്സൺ ഓഫ്സെറ്റ് പ്രസ്സോ അതുപോലെയുള്ള മററ് പ്രസ്സുകളോ പ്രവർത്തിപ്പിച്ചുള്ള പരിചയം.
8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 28-7-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.
9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 2 രൂപ (രണ്ട് രൂപ).

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. എന്നാൽ പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ആനുകൂല്യം ലഭിച്ചുകൊണ്ടിരിക്കുന്നവരും ലഭിക്കുവാൻ അർഹത നേടിയവരുമായ വിമുക്ത ഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട വിലാസം—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ്
കമ്മീഷൻ ആഫീസ്,
പട്ടം, തിരുവനന്തപുരം-4,
പിൻ 695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളും കൂടി നോക്കുക).

(കാറ്റഗറി—13)

1. സ്ഥാപനത്തിന്റെ പേര്—കേരളാ സ്റ്റേറ്റ് ഡ്രഗ്സ് ആൻറ് ഫാർമസ്യൂട്ടിക്കൽസ് ലിമിറ്റഡ്, ആലപ്പുഴ
2. ഉദ്യോഗപ്പേര്—റിസപ്ഷനിസ്റ്റ്-കം-ടെലിഫോൺ ഓപ്പറേറ്റർ
3. ശമ്പളം—125-250 രൂപ (ഡി. എ. ഉൾപ്പെടെ രൂപ 460 ൽ കവിഞ്ഞ് ആദ്യ ശമ്പളം ലഭിക്കുന്നതാണ്).
4. ഒഴിവുകളുടെ എണ്ണം—ഒന്ന്
(താഴെയുള്ള കുറിപ്പ് ഒന്ന് നോക്കുക)
5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.
(താഴെയുള്ള കുറിപ്പ് രണ്ട് നോക്കുക)
7. യോഗ്യതകൾ:—
(1) ഒരു അംഗീകൃത സർവ്വകലാശാലാ ബിരുദം.
(2) ഗവൺമെന്റിലോ ഗവൺമെന്റ് കമ്പനികളിലോ രജിസ്റ്റർ ചെയ്ത കമ്പനികളിലോ പി. ഏ. ബി. എക്സ്/പി. ബി. എക്സ് ഓപ്പറേറ്റ് ചെയ്യുന്നതിൽ 6 മാസത്തെ പരിചയം.
8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 28-7-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.
9. അപേക്ഷാഫീസും അപേക്ഷാഫാറവും— 2 രൂപ (പട്ടികജാതി / പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരും പെൻഷന് അർഹരുമായ വിമുക്ത ഭടൻമാർക്കും, ഫീസ് സൗജന്യമാണ്. അവർ ഫീസ് മുദ്രണം ചെയ്യാത്ത ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും).
10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,
(കോർപ്പറേഷൻ വിംഗ്),
പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻകോഡ്—695004.

മേൽപ്പറഞ്ഞ വിലാസം അച്ചടിച്ചിട്ടുള്ള ഒരു കവർ അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം നിങ്ങൾക്ക് സൗജന്യമായി ലഭിക്കുന്നതാണ്.

കുറിപ്പ്.— (1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും, ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല

മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

കുറിപ്പ്:—(2) 1. പ്രസ്തുത സ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർക്ക് ആദ്യത്തെ പ്രൊവിഷണൽ നിയമന കാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിരുന്നില്ലെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് നൽകുന്നതാണ്. എന്നാൽ പരമാവധി അഞ്ചുവർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. ടി സ്ഥാപനത്തിൽ റഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) പൊതുവ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിലെ v, vi, vii, ix, xi, xii, xiii, xiv, xv ഈ ഉപഖണ്ഡികകളും, 5, 6 എന്നീ ഖണ്ഡികകളും മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

(3) ജനറൽ റിസർവ്വ് എൻജിനീയർ ഫോഴ്സിൽ സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്ക് എക്സ് സർവ്വീസുകാർക്ക് അനുവദിച്ചിട്ടുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതല്ല.

(4) വയസ്സിളവിനെ സംബന്ധിച്ച മറ്റു വ്യവസ്ഥകൾ പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡികയിൽ ചേർത്തിട്ടുള്ളത് നോക്കുക.

11. മേൽപ്പറഞ്ഞ സ്ഥാപനത്തിലുള്ള നിയമനം അവർ കാലാകാലങ്ങളിൽ വരുത്തുന്ന ചട്ടങ്ങൾക്കും വ്യവസ്ഥകൾക്കും വിധേയമായിരിക്കും.

(വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക.)

(കാറ്റഗറി 14)

1. സ്ഥാപനത്തിന്റെ പേര്—ട്രാവൻകൂർ പ്ലൈവുഡ് ഇൻഡസ്ട്രീസ് ലിമിറ്റഡ്
2. ഉദ്യോഗപ്പേര്—ഡ്രൈവർ ഗ്രേഡ് 2
3. ശമ്പളം—110-503 രൂപ.
4. ഒഴിവുകളുടെ എണ്ണം—ഒന്ന്
(താഴെയുള്ള കുറിപ്പ് 1 നോക്കുക).
5. നിയമനരീതി—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.
(താഴെയുള്ള കുറിപ്പ് രണ്ടു നോക്കുക)
7. യോഗ്യതകൾ—
(1) മൂന്നാം ഫാറമോ ഏഴാം സ്റ്റാൻഡേർഡോ (പുതിയത്) പാസായിരിക്കണം.
(2) നിലവിലുള്ള മോട്ടോർ ഡ്രൈവിംഗ് ലൈസൻസ് (ഹെവി ഡ്യൂട്ടി വെഹിക്കിൾ)
(3) സാധാരണ നിലവാരത്തിലുള്ള കാഴ്ച ശക്തി.
8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തിയതി—28-7-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

അപേക്ഷാഫീസും അപേക്ഷാഫാറവും— രണ്ടു രൂപ

പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരോ പെൻഷന് അർഹരോ ആയ വിമുക്ത ഭടൻമാർക്കും ഫീസ് സൗജന്യമാണ്. അവർ ഫീസ് മുദ്രണം ചെയ്യാത്ത ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ഡെപ്യൂട്ടി സെക്രട്ടറി,
(കോർപ്പറേഷൻ വിംഗ്),
പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻ-695004.

മേൽപ്പറഞ്ഞ വിലാസം അച്ചടിച്ചിട്ടുള്ള ഒരു കവർ അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം നിങ്ങൾക്ക് സൗജന്യമായി ലഭിക്കുന്നതാണ്.

കുറിപ്പ്—1. ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തിയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്കു ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തിയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

കുറിപ്പ്—2. (1) പ്രസ്തുത സ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർക്ക് ആദ്യത്തെ പ്രൊവിഷണൽ നിയമന കാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിരുന്നില്ലെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് നൽകുന്നതാണ്. എന്നാൽ പരമാവധി അഞ്ചുവർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. ടി സ്ഥാപനത്തിൽ റഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിലെ v, vi, vii, ix, xi, xii, xiii, xiv, xv ഈ ഉപഖണ്ഡികകളും 5, 6 എന്നീ ഖണ്ഡികകളും മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

(3) ജനറൽ റിസർവ് എൻജിനീയർ ഫോഴ്സിൽ സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്ക് എക്സ് സർവ്വീസുകാർക്കും അനുവദിച്ചിട്ടുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതല്ല.

(4) വയസ്സിളവിനെ സംബന്ധിച്ച് മറ്റു വ്യവസ്ഥകൾ പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിൽ ചേർത്തിട്ടുള്ളതു നോക്കുക.

11. മേൽപ്പറഞ്ഞ സ്ഥാപനത്തിലുള്ള നിയമനം അവർ കാലാകാലങ്ങളിൽ വരുത്തുന്ന ചട്ടങ്ങൾക്കും വ്യവസ്ഥകൾക്കും വിധേയമായിരിക്കും.

(വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(കാററഗറി—15)

1. സർവ്വീസിന്റെ പേര്— കേരള മുനിസിപ്പൽ കോമൺ സർവ്വീസ്
2. ഉദ്യോഗപ്പേര്— കോൺഫിഡൻഷ്യൽ അസിസ്റ്റന്റ് ഗ്രേഡ്-2 (ഇംഗ്ലീഷ്)
3. ശമ്പളം—350-580 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്).

നോട്ട്:—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽനിന്നും നിയമനം നടത്തുന്നതാണ്. റാങ്ക് ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന പരമാവധി രണ്ടു വർഷത്തിനിടയിൽ ആ ലിസ്റ്റിൽ നിന്നും ആരും നിയമനത്തിന് തെരഞ്ഞെടുക്കപ്പെടുന്നില്ലെങ്കിൽ ലിസ്റ്റിന്റെ കാലാവധി വീണ്ടും ഒരു വർഷം കൂടിയോ, ഒരാളെങ്കിലും നിയമനത്തിന് തെരഞ്ഞെടുക്കപ്പെടുന്നതുവരെയോ ഏതാണ് ആദ്യം അതുവരെ ദീർഘിപ്പിക്കുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 വയസ്സ് കവിയാൻ പാടില്ലാത്തതുമാകുന്നു.

വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 വയസ്സിൽ കവിയാൻ പാടില്ല.

കുറിപ്പ്:—(1) ഏതെങ്കിലും തദ്ദേശ സ്വയംഭരണസ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർ ആദ്യത്തെ പ്രൊവിഷണൽ നിയമനകാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലാത്തവരാണെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. എന്നാൽ പരമാവധി 5 (അഞ്ച്) വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളു. പ്രസ്തുത സ്ഥാപനങ്ങളിൽ റെഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റെഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കററിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) പൊതുവ്യവസ്ഥകളിൽ രണ്ടാം ഖണ്ഡികയിലെ v, vi, vii, ix, xi, xii, xiii, xiv എന്നീ ഉപഖണ്ഡികകൾ മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

7. യോഗ്യതകൾ.—

(1) എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ പാസായിരിക്കണം.

(2) കേരള ഗവൺമെന്റിന്റെയോ തമിഴ്നാട് ഗവൺമെന്റിന്റെയോ ഇംഗ്ലീഷ് ടൈപ്പ്റൈററിംഗും (ലോവർ) ഷോർട്ട്ഹാൻഡും (ലോവർ) പരീക്ഷകളോ അവയ്ക്ക് തുല്യമായ മറെറതെങ്കിലും പരീക്ഷകളോ പാസായിരിക്കണം. (ഐ. എം. സി. സർട്ടിഫിക്കററ് സ്വീകാര്യമല്ല)

(3) മലയാളം ടൈപ്പ്റൈററിംഗും കെ. ജി. ടി. ഇ. (ലോവർ) മലയാളം ഷോർട്ട്ഹാൻഡും കെ. ജി. ടി. ഇ. (ലോവർ) പരീക്ഷകളോ തത്തുല്യമായ മറെറതെങ്കിലും പരീക്ഷയോ പാസായിരിക്കണം.

മേൽപ്പറഞ്ഞ പരീക്ഷായോഗ്യതകൾ തെളിയിക്കുന്നതിന് ഗവൺമെന്റിൽ നിന്നും ലഭിച്ചിട്ടുള്ള സർട്ടിഫിക്കററുകളുടെ ശരിപ്പകർപ്പുകൾ മാത്രമേ സ്വീകരിക്കുകയുള്ളു. ടൈപ്പ്റൈററിംഗ് ഇൻസ്ററിററ്യൂട്ടുകൾ നൽകുന്ന സർട്ടിഫിക്കററുകൾ സ്വീകാര്യമല്ല.

കുറിപ്പ്:—(1) സ്വീകാര്യമായ അപേക്ഷകൾ സമർപ്പിച്ചിട്ടുള്ളവർക്കുവേണ്ടി ഒരു എഴുത്തുപരീക്ഷ നടത്തുന്നതാണ്. മിനിട്ടിൽ 100 വാക്ക് വേഗത്തിൽ 5 മിനിട്ട് കൊണ്ട് അഞ്ഞൂറു വാക്ക് അടങ്ങിയ ഒരു ഇംഗ്ലീഷ് ഗദ്യവിഭാഗം (English Passage) വായിച്ചുതരുന്നതും അതെഴുതിയെടുക്കേണ്ടതും പിന്നീട് ഒരു മണിക്കൂർ സമയം കൊണ്ട് മഷി ഉപയോഗിച്ച് അത് ലോംഗ്ഹാൻഡിൽ എഴുതേണ്ടതുമാകുന്നു. ഈ പരീക്ഷയ്ക്ക് ഉദ്യോഗാർത്ഥികൾക്ക് ലഭിക്കുന്ന മാർക്കിന്റെ അടിസ്ഥാനത്തിൽ ഒരു ഇന്റർവ്യൂ നടത്തുന്നതാണ്. പരീക്ഷ നടത്തുന്ന സ്ഥലം ദിവസം സമയം എന്നിവ പിന്നാലെ അപേക്ഷകരെ അറിയിക്കുന്നതായിരിക്കും.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—28-7-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസ്—2 രൂപ പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ അർഹരോ ആയ വിമുക്തഭടൻമാർക്കും അപേക്ഷാഫീസ് ആവശ്യമില്ല. അവർ വിലമുദ്രണം ചെയ്യാത്ത പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ഡെപ്യൂട്ടി സെക്രട്ടറി,
ലോക്കൽ അതോറിററീസ് വിഭാഗം,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം പാലസ് പി. ഒ.,
തിരുവനന്തപുരം-4,
പിൻകോട്-695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറുകളിൽ ആവശ്യമായ തിരുത്തലുകൾ വരുത്തി മേൽപ്പറഞ്ഞ വിലാസത്തിൽ അപേക്ഷ അയയ്ക്കേണ്ടതാണ്.

വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.

## പാർട്ട്—II

### പൊതുവ്യവസ്ഥകൾ

1. ഏതൊരു ഉദ്യോഗത്തെ സംബന്ധിച്ചും ഈ വിജ്ഞാപനത്തിലെ 1-ാം ഖണ്ഡികയിൽ പ്രത്യേകിച്ച് ഒഴിവാക്കിയിട്ടില്ലാത്തപക്ഷം താഴെ പറയുന്ന നിബന്ധനകൾ ബാധകമാണ്.

(എ) ഇൻഡ്യൻ യൂണിയൻ പൗരനോ; അല്ലെങ്കിൽ
(ബി) നേപ്പാളിലെ പ്രജയോ; അല്ലെങ്കിൽ
(സി) ഭൂട്ടാനിലെ പ്രജയോ; അല്ലെങ്കിൽ
(ഡി) ടിബറ്റിൽ നിന്നും 1962 ജനുവരി ഒന്നാം തീയതിക്കു മുമ്പ് ഇന്ത്യയിൽ സ്ഥിരതാമസമാക്കണമെന്നുള്ള ഉദ്ദേശത്തോടെ വന്ന അഭയാർത്ഥിയോ; അല്ലെങ്കിൽ

(ഇ) പാകിസ്ഥാൻ, ബർമ്മ, ശ്രീലങ്ക, കിഴക്കേ ആഫ്രിക്കൻ രാജ്യങ്ങളായ കെനിയ, ഉഗാണ്ട, ടാൻസാനിയൻ ഐക്യ റിപ്പബ്ലിക്ക് (മുമ്പത്തെ ടാങ്കനിക്കയും സാൻസിബാറും) എന്നിവിടങ്ങളിൽ നിന്നും ഇൻഡ്യയിൽ സ്ഥിര താമസമാക്കണമെന്നുള്ള ഉദ്ദേശത്തോടെ ഇൻഡ്യയിൽ കുടിയേറിപ്പാർത്ത ഇൻഡ്യൻവംശജനോ ആയിരിക്കണം.

കുറിപ്പ്:—എന്നാൽ മുകളിൽ ബി, സി, ഡി, ഇ എന്നീ വിഭാഗങ്ങളിൽപ്പെട്ട ഒരു ഉദ്യോഗാർത്ഥിക്ക് ഇൻഡ്യാ ഗവൺമെന്റിന്റെ പക്കൽ നിന്നും യോഗ്യതാപത്രം ലഭിച്ചിരിക്കണം. പ്രസ്തുത യോഗ്യതാപത്രം ലഭിച്ചിരിക്കേണ്ട ഒരു ഉദ്യോഗാർത്ഥിയെ കമ്മീഷൻ നടത്തുന്ന പരീക്ഷയ്ക്കും ഇന്റർവ്യൂവിനും ഇരിക്കാൻ അനുവദിക്കുന്നതും തുടർന്ന് നിയമിക്കപ്പെടുകയാണെങ്കിൽ പ്രസ്തുത നിയമനം മുകളിൽ പറഞ്ഞ യോഗ്യതാപത്രം ഗവൺമെന്റിൽ നിന്നും ലഭിക്കുന്നതു വരെ താൽക്കാലികാടിസ്ഥാനത്തിൽ മാത്രമായിരിക്കുന്നതുമാണ്.

(എഫ്) സൽസ്വഭാവികളായിരിക്കണം.

(ജി) പ്രത്യേക കാരണങ്ങളാൽ ഗവൺമെന്റിൽ നിന്നും ഒഴിവാക്കപ്പെട്ടിട്ടില്ലെങ്കിൽ പുരുഷൻമാരാണെങ്കിൽ ഒന്നിലധികം ഭാര്യമാർ ഉണ്ടായിരിക്കരുത്. സ്ത്രീകളാണെങ്കിൽ ഭാര്യയുള്ള പുരുഷനെ വിവാഹം കഴിച്ചിരിക്കരുത്.

2. പ്രായപരിധി സംബന്ധിച്ച പ്രത്യേക ആനുകൂല്യങ്ങൾ:—

കുറിപ്പ്:—യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സിൽ കവിയാൻ പാടില്ല എന്ന വ്യവസ്ഥകൾക്കു വിധേയമായിട്ടാണ് താഴെപ്പറയുന്ന ആനുകൂല്യങ്ങൾ നൽകുന്നത്.

(i) പിന്നോക്ക സമുദായത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് മൂന്നു വർഷവും പട്ടികജാതി/പട്ടികവർഗ്ഗങ്ങളിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് അഞ്ചു വർഷവും വരെ ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. പട്ടികജാതിക്കാർക്ക് അനുവദിച്ചിട്ടുള്ള പ്രായപരിധിയിലുള്ള ഈ ആനുകൂല്യം പ്രായപൂർത്തിയായതിനുശേഷം പട്ടികജാതിയിൽ നിന്നും ഏതു മതത്തിലേക്കും പരിവർത്തനം ചെയ്തിട്ടുള്ളവർക്കും അവരുടെ സന്താനങ്ങൾക്കും ലഭിക്കുന്നതാണ്. പട്ടികവർഗ്ഗക്കാരെ സംബന്ധിച്ചിടത്തോളം മതപരിവർത്തനം കൊണ്ട് ഈ ആനുകൂല്യം ഒരിക്കലും നഷ്ടപ്പെടുകയില്ല.

(ii) ഏതെങ്കിലും ഉദ്യോഗത്തിന് നിശ്ചയിച്ചിരിക്കുന്ന വിദ്യാഭ്യാസ യോഗ്യത ഒരു സർവ്വകലാശാല ബിരുദത്തിൽ കുറവായിരിക്കുകയും പട്ടികജാതി, പട്ടികവർഗ്ഗം, പ്രായപൂർത്തിയായതിനു ശേഷം പട്ടികജാതിയിൽ നിന്നും ഏതു മതത്തിലേക്കു പരിവർത്തനം ചെയ്തിട്ടുള്ളവരും അവരുടെ സന്താനങ്ങളും എന്നീ വിഭാഗങ്ങളിൽ ഉൾപ്പെട്ട അപേക്ഷകർക്ക് നിശ്ചിതയോഗ്യതയേക്കാൾ കൂടുതലായ വിദ്യാഭ്യാസയോഗ്യത ഉണ്ടായിരിക്കുകയും ചെയ്താൽ അപേക്ഷകൻ മറ്റു വിധത്തിൽ ആ ഉദ്യോഗത്തിന് അർഹനാണെങ്കിൽ പരമാവധി പ്രായപരിധി അവർക്കു ബാധകമാകുന്നതല്ല. പട്ടിക വർഗ്ഗക്കാരെ സംബന്ധിച്ചിടത്തോളം മതപരിവർത്തനം കൊണ്ട് ഈ ആനുകൂല്യം ഒരിക്കലും നഷ്ടപ്പെടുകയില്ല.

(iii) ഏതെങ്കിലും ഉദ്യോഗത്തിന് നിശ്ചയിച്ചിരിക്കുന്ന വിദ്യാഭ്യാസയോഗ്യത ഒരു സർവ്വകലാശാലാ ബിരുദമായിരിക്കുകയും പട്ടികജാതി, പട്ടികവർഗ്ഗം, പ്രായപൂർത്തിയായതിനുശേഷം പട്ടികജാതിയിൽ നിന്നും ഏതു മതത്തിലേക്ക് പരിവർത്തനം ചെയ്തിട്ടുള്ളവരും അവരുടെ സന്താനങ്ങളും എന്നീ വിഭാഗങ്ങളിൽ ഉൾപ്പെട്ട അപേക്ഷകർക്ക് നിശ്ചിത യോഗ്യതയേക്കാൾ താഴെയല്ലാത്ത വിദ്യാഭ്യാസ യോഗ്യത ഉണ്ടായിരിക്കുകയും ചെയ്താൽ പരമാവധി പ്രായപരിധി അവർക്ക് ബാധകമാകുന്നതല്ല. പട്ടികവർഗ്ഗക്കാരെ സംബന്ധിച്ചിടത്തോളം മതപരിവർത്തനം കൊണ്ട് ഈ ആനുകൂല്യം ഒരിക്കലും നഷ്ടപ്പെടുകയില്ല.

നോട്ട്:—2 (ii), 2 (iii) എന്നീ ഉപഖണ്ഡികകളിൽ "വിദ്യാഭ്യാസയോഗ്യത" എന്ന പദംകൊണ്ട് ഉദ്ദേശിക്കുന്നത് സാങ്കേതിക തസ്തികകളെ സംബന്ധിച്ചിടത്തോളം സാങ്കേതിക വിദ്യാഭ്യാസ യോഗ്യതയും സാങ്കേതിക സ്വഭാവമില്ലാത്ത തസ്തികകളെ സംബന്ധിച്ചിടത്തോളം പൊതു വിദ്യാഭ്യാസ യോഗ്യതയുമാണ്.

(iv) പട്ടികജാതി, പട്ടികവർഗ്ഗം പ്രായപൂർത്തിയായതിനുശേഷം പട്ടികജാതിയിൽ നിന്ന് ഏതുമതത്തിലേക്കും പരിവർത്തനം ചെയ്തിട്ടുള്ളവരും അവരുടെ സന്താനങ്ങളും പട്ടികവർഗ്ഗത്തിൽ നിന്നും മതപരിവർത്തനം നടത്തിയവർ എന്നീ വിഭാഗങ്ങളിൽ ഉൾപ്പെട്ട ഒരു ഉദ്യോഗാർത്ഥിയെ തിരഞ്ഞെടുക്കുന്നതിനു പ്രായം മാത്രം തടസ്സമായി നിൽക്കുകയാണെങ്കിൽ സംവരണം നിയമപ്രകാരമുള്ള വിഹിതം നൽകുന്നതിനുവേണ്ടി ആ ഉദ്യോഗാർത്ഥിയെ പ്രായപരിധിയിൽ നിന്നും പബ്ലിക് സർവ്വീസ് കമ്മീഷൻ ഒഴിവാക്കാവുന്നതാണ്.

(v) 1958-ലെ കേരളാ സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസസ് റൂൾസ് പാർട്ട് രണ്ടിലെ റൂൾ 9(എ) 1 അനുസരിച്ച് സംസ്ഥാന ഗവൺമെന്റ് സർവ്വീസിൽ താൽക്കാലികമായി (Provisional) നിയമനം ലഭിച്ചിട്ടുള്ളവർക്ക് (സർവ്വീസിൽ തുടരുന്നവരോ പിരിച്ചുവിടപ്പെട്ടിട്ടുള്ളവരോ ആയിട്ടുള്ളവർ) ഒരു വർഷത്തിൽ കുറയാതെ സർവ്വീസുള്ളപക്ഷം തങ്ങളുടെ താൽക്കാലിക സർവ്വീസിന്റെ ദൈർഘ്യത്തോളം പ്രായപരിധിയിൽ ഇളവ് നൽകുന്നതാണ്. ഈ ആനുകൂല്യം വർക്ക് എസ്റ്റാബ്ലിഷ്മെന്റ് തസ്തികകളിലും (Work Establishment posts) പാർട്ട് ടൈം തസ്തികകളിലും (Part-time posts) താൽക്കാലികമായി സേവനം അനുഷ്ഠിച്ചി

ട്ടുള്ളവർക്കും ഇപ്പോഴും സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നവർക്കും ലഭിക്കുന്നതാണ്. ഒരിക്കൽ സ്ഥിരമായ അടിസ്ഥാനത്തിൽ (Regular basis) നിയമനം ലഭിച്ചുകഴിഞ്ഞാൽ മേൽപ്പറഞ്ഞ ആനുകൂല്യം ലഭിക്കുന്നതല്ല. കേരളത്തിലെ സെൻസസ് ഡിപ്പാർട്ടുമെന്റിൽ (കേന്ദ്ര സർവ്വീസ്) 1961—ലെ 1971—ലോ താൽക്കാലികമായി നിയമനം ലഭിച്ച് റിട്രെഞ്ചുമെന്റ് (Retrenchment) മൂലം തൊഴിൽ നഷ്ടപ്പെട്ടവർക്കും പ്രായപരിധിയിൽ ഉള്ള ഈ ആനുകൂല്യം ലഭിക്കുന്നതാണ്. അവർ അപേക്ഷയോടൊപ്പം തങ്ങളുടെ താൽക്കാലിക സർവ്വീസിന്റെ ദൈർഘ്യവും റിട്രെഞ്ചുമെന്റ് മൂലം തൊഴിൽ നഷ്ടപ്പെടുന്നതാണെന്നുള്ള വസ്തുതയും കാണിക്കുന്ന സർട്ടിഫിക്കററ് കേരളത്തിലെ സെൻസസ് ഓപ്പറേഷൻസ് ഡയറക്ടറിൽ നിന്നും വാങ്ങി ഹാജരാക്കേണ്ടതാണ്. എന്നാൽ സെൻസസ് ഡിപ്പാർട്ടുമെന്റിൽ നിന്ന് റിട്രെഞ്ചുമെന്റുമൂലം തൊഴിൽ നഷ്ടപ്പെട്ടവർക്ക് പരമാവധി അഞ്ചുവർഷത്തിൽ കൂടുതൽ ഇളവ് ലഭിക്കുന്നതല്ല.

(vi) കേരള സൈനിക വെൽഫയർ ബോർഡിൽ നിന്നും പിരിച്ച് അയക്കപ്പെട്ടിട്ടുള്ളവർക്ക് ബോർഡിന്റെ കീഴിൽ തുടർച്ചയായി നിയമനം കിട്ടിയ തീയതി നിർദ്ദിഷ്ട പ്രായപരിധിക്കുള്ളിൽ ആയിരുന്നെങ്കിൽ നിശ്ചിത യോഗ്യതയുള്ളപക്ഷം പരമാവധി പ്രായപരിധിയിൽ നിന്നും അവർ ഒഴിവാക്കപ്പെടുന്നതാണ്.

(vii) ദേശീയ മസൂരി നിർമ്മാർജ്ജനപരിപാടിയിൽ ഉൾപ്പെട്ട എന്യൂമറേറ്റർ-കം-വാക്സിനേറ്റർമാർക്കും (Enumerator-cum-Vaccinator) ദേശീയ മലമ്പനി നിർമ്മാർജ്ജന പരിപാടിയിൽ നിന്നും പിരിച്ചുവിടപ്പെട്ട മലേറിയ സർവൈലൻസ് ജോലിക്കാർക്കും, അവർ മററു വിധത്തിൽ യോഗ്യരാണെങ്കിൽ അവരുടെ സർവ്വീസിന് തുല്യമായ കാലത്തോളം പ്രായത്തിൽ ഇളവ് നൽകുന്നതാണ്. അവർ തങ്ങളുടെ സർവ്വീസ് വ്യക്തമായി കാണിക്കുന്ന സർട്ടിഫിക്കററുകളും അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(viii) വിമുക്തഭടന്മാരെ സംബന്ധിച്ചിടത്തോളം ഓരോ ഉദ്യോഗത്തിനും നിശ്ചയിച്ചിട്ടുള്ള പരമാവധി പ്രായപരിധിയിൽ അവരുടെ പ്രതിരോധ സേനയിലുള്ള സേവനത്തിന് തുല്യമായ കാലത്തോളവും പ്രതിരോധസേനയിൽ നിന്ന് പിരിച്ചു വിട്ടതിനുശേഷം തൊഴിൽ ഇല്ലാതെ നിന്ന കാലത്തിൽ പരമാവധി അഞ്ചു വർഷത്തോളവും ഇളവ് അനുവദിക്കുന്നതാണ്. ഈ ആനുകൂല്യം ജനറൽ റിസർവ്വ് ഇഞ്ചിനിയർ ഫോഴ്സിൽ സേവനം അനുഷ്ഠിച്ചശേഷം പിരിച്ചുവിടപ്പെട്ടവർക്കും റിസർവ്വിസ്റ്റ് വിഭാഗത്തിൽ പെട്ടവർക്കും പ്രതിരോധ സേനയിൽ നിന്ന് പെൻഷൻപററി പിരിഞ്ഞവർക്കും മുൻ തിരുവിതാംകൂർ — കൊച്ചി സംസ്ഥാനങ്ങളിലെ ലേബർ യൂണിററുകളിൽ സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്കും എൻ. സി. സി. യിൽ നിന്നും നിശ്ചിത കാലത്തെ സേവനത്തിന് ശേഷം പിരിച്ചയക്കപ്പെട്ട എൻ. സി. സി. കേഡററ് ഇൻസ്ട്രക്ടർമാർക്കും നിശ്ചിത കാലം തികയുന്നതിന് മുമ്പ് എൻ.സി.സി.യിൽ നിന്നും പിരിച്ചയക്കപ്പെട്ട ഹോൾടൈം ഇൻസ്ട്രക്ടർമാരിൽ പിരിച്ചയക്കപ്പെടുന്നതിനു മുമ്പ് കുറഞ്ഞ പക്ഷം 6 മാസക്കാലമെങ്കിലും സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്കും ടെറിട്ടോറിയൽസേനാവിഭാഗത്തിൽനിന്ന് പിരിച്ചയക്കപ്പെട്ടവർക്കും (Disembodied territorial Army Personnel) ലഭിക്കുന്നതാണ്. സൈനിക സേവനകാലം തെളിയിക്കുന്നതിന് ഡിസ്ചാർജ്ജ് സർട്ടിഫിക്കററിന്റെ ശരിപ്പകർപ്പും തൊഴിലില്ലാതെ നിന്ന കാലം തെളിയിക്കുന്നതിന് ഡി.എസ്.എസ്. ആന്റ് എ. ബോർഡിൽ നിന്ന് ലഭിച്ചിട്ടുള്ള സർട്ടിഫിക്കററിന്റെ പകർപ്പും അപേക്ഷയോടൊന്നിച്ച് ഹാജരാക്കേണ്ടതാണ്.

(ix) ""ഹാഫ്-എ-മില്യൺജോബ് പ്രോഗ്രാം അനുസരിച്ച് 1973-74-ൽ പബ്ലിക് സർവ്വീസ് കമ്മീഷൻ മുഖേന റിക്രൂട്ട് ചെയ്യപ്പെടുകയും, പിന്നീട് പിരിച്ചുവിടപ്പെടുകയും ചെയ്ത ലാന്റ് വെരിഫിക്കേഷൻ വാളന്റിയർമാർക്ക് ഉയർന്ന പ്രായപരിധിയിൽ നിന്നും മൂന്നു വർഷത്തെ ഇളവുകൂടി അനുവദിക്കുന്നതാണ്. ഈ വിഭാഗത്തിൽപ്പെടുന്ന പട്ടികജാതി/പട്ടിക വർഗ്ഗം, മററു പിന്നോക്ക സമുദായം എന്നിവർക്ക് മുകളിൽ പറഞ്ഞ ആനുകൂല്യത്തിനു പുറമെ, അവർക്ക് സാധാരണ ഗതിയിലുള്ള വയസ്സിളവും ലഭിക്കുന്നതായിരിക്കും.""

(x) ''വികലാംഗർക്ക് (അതായത് അന്ധർ, ബധിരരും, മൂകരും, ശാരിരികമായി മററ് വൈകല്യമുള്ളവർ പ്രായപരിധിയൊഴിച്ച് മററെല്ലാ നിശ്ചിതയോഗ്യതകളും ഉണ്ടെങ്കിൽ മേൽപ്പറഞ്ഞ ഉദ്യോഗത്തിന് / ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാവുന്നതാണ്. അങ്ങനെയുള്ള ഓരോ അപേക്ഷയും യോഗ്യതയുടെ അടിസ്ഥാനത്തിൽ പരിഗണിക്കപ്പെടുന്നതാണ്. അപേക്ഷിച്ചിട്ടുള്ള ജോലി തൃപ്തികരമായി നിർവ്വഹിക്കുവാൻ കഴിവുണ്ടെന്ന് കാണിക്കുന്ന പക്ഷം അവർക്ക് നിർദ്ദിഷ്ട പരമാവധി പ്രായപരിധി ഉയർത്തിക്കൊടുക്കുന്നതാണ്.' പ്രായ പരിധിയിലുള്ള ഈ ഇളവ് അന്ധർ, ബധിരരും മൂകരും എന്നിവർക്ക് പതിനഞ്ച് വർഷത്തോളവും (Fifteen Years) മററ് അംഗ വൈകല്യം സംഭവിച്ചവർക്ക് പത്തു വർഷത്തോളവും (Ten Years) അനുവദിക്കുന്നതാണ്. ഇങ്ങനെയുള്ളവർ ഗവൺമെന്റ് സർവ്വീസിൽ രണ്ടാം ഗ്രേഡ് സിവിൽ സർജന് (Second Gr. Civil Surgeon) താഴെയല്ലാത്ത റാങ്കിലുള്ള ഒരു മെഡിക്കലാഫീസറിൽ നിന്നും താഴെ പറയുന്ന ഏതെങ്കിലും തരത്തിലുള്ള അംഗവൈകല്യം സംഭവിച്ചതാണെന്ന് സാക്ഷ്യപ്പെടുത്തുന്ന ഒരു സർട്ടിഫിക്കററ് ഹാജരാക്കേണ്ടതാണ്.''

(1) അന്ധന്മാർ:—താഴെപ്പറയുന്ന ഏതെങ്കിലും വൈകല്യമുള്ളവരെയാണ് അന്ധന്മാരായി പരിഗണിക്കുന്നത്.

(എ) പൂർണ്ണമായും കാഴ്ചയില്ലായ്മ (Total absence of sight)

(ബി) പൂർണ്ണമായ അന്ധത ഇല്ലാത്തപക്ഷം കണ്ണിന് കണ്ണടയുടെ സഹായത്തോടുകൂടി 6/60 അല്ലെങ്കിൽ 20/200 [സ്നെല്ലനിൽ കൂടാത്ത കാഴ്ച (സൂക്ഷ്മത) (Visual acuity not exceeding 6/60 or 20/200 snellen in the better eye with correcting lenses]

(സി) കാഴ്ചശക്തിയുടെ വ്യാപ്തി 20 ഡിഗ്രിയോ അതിനേക്കാൾ മോശമോ ആയ കോണിൽ ഒതുങ്ങി നിൽക്കുന്നത്. (Limitation of the field of vision subtending an angle of 20 degrees or worse).

(2) ബധിരത.—ജീവിതത്തിലെ സാമാന്യ ആവശ്യങ്ങൾക്കുപോലും ശ്രവണശക്തിയില്ലാത്തവർ.

(3) മൂകത.—ജീവിതത്തിലെ സാമാന്യ ആവശ്യങ്ങൾക്കുപോലും സംസാരശക്തിയില്ലാത്തവർ.

(x) അസ്ഥിഭംഗം സംഭവിച്ചവർ.—അസ്ഥികളുടെയും (Bones) മാംസപേശികളുടെയും (Muscles) സന്ധികളുടെയും (Joints) സാധാരണ പ്രവർത്തനത്തെ സാരമായി ബാധിക്കുന്ന തരത്തിലുള്ള ഏതെങ്കിലും ഒരു ശാരീരിക ന്യൂനതയോ വൈരൂപ്യമോ ഉള്ളവർ (ഉദ്യോഗാർത്ഥിക്കുള്ള ന്യൂനതയും കുറവും എന്താണെന്ന് സർട്ടിഫിക്കറ്റിൽ വ്യക്തമായി കാണിച്ചിരിക്കണം.) (The Orthopaedically handicapped are those who have a physical defect or deformity which causes adequate interferrnce to significantly impede normal functioning of the bones, muscles and joints) [Vide G. O. (P) No. 158/73/PD. dated 29-5-1973 and G.O. (Ms.) No. 30/78/GAD dated 16-1-1978].

(xi) സംസ്ഥാന ഗവൺമെന്റിന്റെയോ കേന്ദ്ര ഗവൺമെന്റിന്റെയോ സാമ്പത്തിക സഹായത്തോടുകൂടി ഭാരത് സേവക് സമാജം ഏറ്റെടുത്ത് നടത്തിയിരുന്ന ഏതെങ്കിലും പദ്ധതികളുടെ (Schemes) നിർവ്വഹണത്തിനുവേണ്ടി ഭാരത് സേവക് സമാജം നിയമിച്ചിരുന്ന മുൻ ജീവനക്കാർക്ക് നിയമനത്തിന് നിശ്ചയിച്ചിട്ടുള്ള മറ്റു യോഗ്യതകളെല്ലാമുള്ളപക്ഷം ഉയർന്ന പ്രായപരിധിയിൽ നിന്ന് താഴെ സൂചിപ്പിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി ഭാരത് സേവക് സമാജത്തിന്റെ കീഴിൽ അവരുടെ മേൽപ്പറഞ്ഞ സേവനത്തിന് തുല്യമായ കാലത്തോളം ഇളവ് നൽകപ്പെടുന്നതാണ്. (1) നിയമനത്തിന് അപേക്ഷകൾ ക്ഷണിക്കുന്ന വർഷം ജനുവരി ഒന്നാം തിയതി 40 വയസ് കഴിഞ്ഞിട്ടുള്ളവർക്ക് ഈ ആനുകൂല്യം ലഭിക്കുന്നതല്ല (2) ഈ ആനുകൂല്യം പ്രയോജനപ്പെടുത്തണമെന്ന് ആഗ്രഹിക്കുന്ന ഉദ്യോഗാർത്ഥികൾ ഭാരത് സേവക് സമാജത്തിന്റെ കീഴിൽ മേൽപ്പറഞ്ഞ ഏതെങ്കിലും പദ്ധതികളുടെ നിർവ്വഹണത്തിനായി നിയമിക്കപ്പെട്ട ജോലി ചെയ്തിരുന്നവരായിരുന്നു എന്നു കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഭാരത് സേവക് സമാജത്തിന്റെ പ്രദേശ് ചെയർമാനിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xii) ഗവൺമെന്റ് അംഗീകരിച്ചിട്ടുള്ളതോ ഗവൺമെന്റിൽ നിന്ന് ഗ്രാന്റ് ലഭിക്കുന്നതോ ആയ ആഫ്റ്റർ കെയർഹോമിലേയും (After Care Home) അനാഥാലയങ്ങളിലെയും (Orphanages) അന്തേവാസികൾക്ക് അവർ മറ്റു വിധത്തിൽ യോഗ്യരാണെങ്കിൽ പരമാവധി പ്രായപരിധിയിൽ 10 (പത്ത്) വർഷം വരെ ഇളവ് അനുവദിക്കുന്നതാണ്. ഈ ആനുകൂല്യം പ്രയോജനപ്പെടുത്താൻ ഉദ്ദേശിക്കുന്ന ഉദ്യോഗാർത്ഥികൾ അവർ പ്രസ്തുത വിഭാഗങ്ങളിൽ ഏതിലെങ്കിലും പെടുന്നവരാണെന്ന് തെളിയിക്കുന്നതിനുള്ള സർട്ടിഫിക്കറ്റ് ബന്ധപ്പെട്ട അധികാരികളിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം അയയ്ക്കേണ്ടതാണ്.

(xiii) ഇൻഡോ-സ്വിസ് പ്രോജക്റ്റിലെ തൊഴിലാളികൾക്ക് (Labourers of the Indo-Swiss Project) അവർ മറ്റു വിധത്തിൽ യോഗ്യരാണെങ്കിൽ പ്രസ്തുത പ്രോജക്റ്റിലെ അവരുടെ സർവ്വീസിന് തുല്യമായ കാലത്തോളം പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. ഈ ആനുകൂല്യം ഉപയോഗപ്പെടുത്തണമെന്നാഗ്രഹിക്കുന്ന പ്രസ്തുത സ്ഥാപനത്തിലെ തൊഴിലാളികൾ അവരുടെ സർവ്വീസ് വ്യക്തമായി കാണിക്കുന്ന സർട്ടിഫിക്കറ്റുകൾ ആ സ്ഥാപനത്തിലെ മേലധികാരിയിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xiv) പൊതുമരാമത്തു വകുപ്പിലേയും പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലേയും എൻ. എം. ആർ. ജീവനക്കാർക്ക് അവർ അപേക്ഷിക്കുന്ന ജോലിക്ക് നിശ്ചയിച്ചിട്ടുള്ള മറ്റെല്ലാ യോഗ്യതയും ഉണ്ടെങ്കിൽ അവരുടെ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ നിന്നും ഇളവ് ലഭിക്കുന്നതാണ്. ഇപ്രകാരം ഇളവ് ലഭിക്കുന്നതിലേക്ക് ഉദ്യോഗാർത്ഥികൾ എൻ. എം. ആർ. വിഭാഗത്തിലെ അവരുടെ സർവ്വീസ് തെളിയിക്കുന്നതിന് അതാത് സെക്ഷനിലെ ജൂനിയർ എഞ്ചിനീയറുടെയോ അസിസ്റ്റന്റ് എഞ്ചിനീയറുടെയോ പക്കൽ നിന്നും ലഭിച്ച സർവ്വീസ് സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xv) "ഹോം ഗാർഡ്" സംഘടനയിൽ മൂന്നു വർഷത്തിൽ കുറയാത്ത സേവനവും തൃപ്തികരമായ പരിശീലനവും പൂർത്തിയാക്കിയ എക്സ്ഹോംഗാർഡ് വാളന്റിയർമാർക്ക് അവർ ഹോം ഗാർഡ് സംഘടനയിൽ സേവനമനുഷ്ഠിച്ച കാലത്തോളം തൊഴിലില്ലാതെ നിന്ന കാലത്തേക്ക് പരമാവധി ഏഴു വർഷത്തോളവും സർക്കാർ സർവ്വീസിലെ നിയമനങ്ങൾക്ക് പരമാവധി പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. മേൽപറഞ്ഞപ്രകാരം വയസ്സിളവിന് അർഹതയുള്ള ഉദ്യോഗാർത്ഥികൾ ഹോം ഗാർഡ് സംഘടനയിലുള്ള സേവനകാലവും, തൊഴിലില്ലാതെ നിന്ന കാലവും തെളിയിക്കുന്നതിന് ബന്ധപ്പെട്ട പോലീസ് സൂപ്രണ്ടിൽ നിന്നോ, പോലീസ് കമ്മീഷണറിൽ നിന്നോ ലഭിച്ച സർട്ടിഫിക്കറ്റിന്റെ ശരിപ്പകർപ്പ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xvi) ശ്രീലങ്കയിൽ നിന്നോ, ബർമ്മയിൽ നിന്നോ തിരിച്ചയക്കപ്പെട്ട ഭാരതീയ പൗരന്മാർക്ക് ഉയർന്ന പ്രായപരിധിയിൽ 45 വയസ്സുവരെ ഇളവ് ലഭിക്കുന്നതാണ്. ഈ ആനുകൂല്യം 1964-ലെ ഇൻഡ്യാ-സിലോൺ ഉടമ്പടിയുടെ അടിസ്ഥാനത്തിൽ ഇൻഡ്യൻ പൗരത്വം നേടി ശ്രീലങ്കയിൽ നിന്നും വരുന്നവർക്കും ലഭിക്കുന്നതാണ്. ശ്രീലങ്കയിൽ നിന്നും തിരിച്ചയക്കപ്പെട്ടവർ ശ്രീലങ്കയിലെ ഇൻഡ്യൻ ഹൈക്കമ്മീഷണറുടെ സാക്ഷ്യപത്രം ഹാജരാക്കണം. ബർമ്മയിൽ നിന്നുമുള്ളവർ രംഗൂണിലെ ഇൻഡ്യൻ എംബസിയിൽ നിന്നോ താമസിക്കുന്ന സ്ഥലത്തെ ഡിസ്ട്രിക്റ്റ് മജിസ്ട്രേറ്റിൽ നിന്നോ ലഭിച്ച സാക്ഷ്യപത്രം ഹാജരാക്കണം. രംഗൂണിലെ ഇൻഡ്യൻ എംബസിയിൽ നിന്ന് ഐഡന്റിറ്റി കാർഡു ലഭിച്ചിട്ടില്ലാത്തവർ താഴെ പറയുന്ന പ്രമാണങ്ങൾ ഹാജരാക്കിയാൽ മതിയാകും.

(എ) പാസ്പോർട്ട് ഓഫ് എമർജൻസി സർട്ടിഫിക്കറ്റ് അല്ലെങ്കിൽ യാത്രാ പ്രമാണങ്ങൾ. ഈ പ്രമാണങ്ങളിൽ അവർ ഇൻഡ്യയിൽ വന്ന തീയതി ഉണ്ടായിരിക്കണം.

(ബി) രംഗൂൺ ഹെഡ്ക്വാർട്ടേഴ്സ് ആയിട്ടുള്ള അഖിലബർമ്മ ഇൻഡ്യൻ കോൺഗ്രസ് കൊടുത്തിട്ടുള്ളതോ കൗണ്ടർസൈൻ ചെയ്തിട്ടുള്ളതോ ആയ കത്ത്.

(xvii) കിഴക്കൻ പാകിസ്ഥാനിൽ നിന്ന് 1-1-1964-നും 25-3-1971-നും മദ്ധ്യേ അഭയാർത്ഥികളായി ഇൻഡ്യയിൽ വന്ന് കുടിയേറി പാർത്തവർക്ക് ഉയർന്ന പ്രായപരിധിയിൽ 45 വയസ്സുവരെ ഇളവ് ലഭിക്കുന്നതാണ്. ഇവരിൽ പട്ടികജാതി/പട്ടിക വർഗ്ഗം എന്നീ വിഭാഗങ്ങളിൽ ഉൾപ്പെട്ട അപേക്ഷകർക്ക് പ്രായപരിധിയിലുള്ള ആനുകൂല്യം 50 വയസ്സുവരെ ലഭിക്കുന്നതാണ്. 1-1-1964-ലോ അതിനുശേഷമോ കിഴക്കൻ പാകിസ്ഥാനിൽ നിന്നും അഭയാർത്ഥികളായി ഇൻഡ്യയിൽ കുടിയേറി താമസിച്ചിട്ടുള്ളവരാണെന്നുള്ളതിന് ശരിയായ തെളിവ് ഹാജരാക്കുന്നവർക്ക് മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. താഴെപ്പറയുന്നവർ നൽകുന്ന സർട്ടിഫിക്കറ്റുകളാണ് ഇതിലേക്ക് ആവശ്യമായ തെളിവുകളായി അംഗീകരിക്കപ്പെടുന്നത്.

(1) ദണ്ഡകാരണ്യ പ്രോജക്റ്റ് ട്രാൻസിറ്റ് കേന്ദ്രങ്ങളിലെ കമാൻഡന്റ്.







Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 15th June 1982/25th Jyaistha 1904 (Saka) [No. 24

## PART III

# Agricultural University

NOTIFICATION

No. GC/4486/82(i). *28th May* 1982.

Bye-Election to the General Council under Section 10—Elected Members (2) of K. A. U. Act 1971—Declaration of results

In pursuance of the provision contained in clause 44 of Statute S. R. O. No. 678/74 dated 12-9-1974 and with reference to the notification of even No. dated 15-4-1982, the undersigned declares that the following two candidates have been duly elected to the General Council of the Kerala Agricultural University from the constituency of P. G. Students :—

1. Madhu, P. (81-11-24)
   M. Sc. (Ag.) Student,
   Department of Plant Breeding
   College of Horticulture,
   Vellanikkara, Trichur

2. Abdul Kareem, K. (81-11-44)
   M. Sc. (Ag.) Student,
   Department of Agricultural Extension,
   College of Agriculture,
   Vellayani, Trivandrum.

E. Damodara Marar,
*Registrar & Returning Officer.*

Vellanikkara.

NOTIFICATION

No. GC/4486/82(ii). *28th May* 1982.

KAU—General Council—Filling up of the vacancies of P. G. Students under section 10—Elected Members (2) of KAU Act, 1971

The vacancies (two) members representing P.G. students in the General Council of the Kerala Agricultural University caused due to the completion of the course by Sri M. Abdul Azeez and due to the resignation of membership by Sri V. C Markose have been filled up with the following members :

1. Madhu, P. (81-11-24)
   M. Sc. (Ag.) Student,
   Department of Plant Breeding,
   College of Horticulture,
   Vellanikkara,
   Trichur

2. Abdul Kareem, K. (81-11-44)
   M. Sc. (Ag.) Student,
   Department of Agricultural Extension,
   College of Agriculture,
   Vellayani,
   Trivandrum

These members will hold office for the remaining term of the General Council reconstituted as per order No. GC./39321/79 dated 31-1-1980.

E. Damodara Marar,
*Registrar.*

Vellanikkara.

Reg. No. KL/TV(N)/12

©
Government of Kerala
1982



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 15th June 1982/25th Jyaistha 1904 (Saka) [No. 24

## PART III

## Animal Husbandry Department

### ലേലപ്പരസ്യം

No.6. 116/81. 1982 ജൂൺ 4.

തിരുവനന്തപുരം ജില്ല കന്നുകാലിവളർത്തൽ കേന്ദ്രത്തിൽ സൂക്ഷിച്ചിട്ടുള്ള ഒരു റഫ്രിജറേറ്റർ ALWYN PRESTCOL (ഇപ്പോഴത്തെ ഏതു സ്ഥിതിയിലാണോ ആ സ്ഥിതിയിൽ) Cat. No. 7C/2303 യൂണിറ്റ് നമ്പർ 3303, ആയിരത്തിതൊള്ളായിരത്തി എൺപത്തിരണ്ട് ജൂലൈമാസം 12-ാം തീയതി പകൽ 11 മണിക്ക് പരസ്യമായി ലേലം ചെയ്യുന്നതാണ്.

### വ്യവസ്ഥകൾ

ലേലത്തിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ 12-7-1982, 10.30 മണിയ്ക്ക് മുമ്പായി 100 രൂപ നിരതദ്രവ്യം അടയ്ക്കേണ്ടതും (നിരതദ്രവ്യം അടയ്ക്കാത്തവരെ ലേലത്തിൽ പങ്കുകൊള്ളാൻ അനുവദിക്കുന്നതല്ല.) ഏറ്റവും കൂടുതൽ തുകയ്ക്ക് വിളിക്കൊള്ളുന്ന ആളുടെ പേരിൽ ലേലം താൽക്കാലികമായി സ്ഥിരപ്പെടുത്തുന്നതും അന്തിമമായി മൃഗസംരക്ഷണവകുപ്പ് ഡയറക്ടർ അവർകളുടെ അംഗീകാരത്തിന് വിധേയമാകുന്നതുമാണ്.

ലേലം സ്ഥിരപ്പെടുത്തിയതായി കൂടുതൽ തുകയ്ക്ക് വിളിക്കൊള്ളുന്ന ആളിനെ അറിയിക്കുന്ന തീയതി മുതൽ മൂന്നു ദിവസത്തിനകം ബാക്കി രൂപയും S. T. യും അടച്ച് റഫ്രിജറേറ്റർ അവരുടെ ചിലവിൽ നീക്കം ചെയ്യേണ്ടതുമാണ്. അപ്രകാരം ചെയ്യാത്തപക്ഷം വീണ്ടും ലേലം ചെയ്യുന്നതും അതിൽ നിന്നുമുണ്ടാകുന്ന നഷ്ടത്തിന് ആദ്യലേലക്കാരൻ ഉത്തരവാദി ആകുന്നതുമാണ്.

ലേലം കാരണം പറയാതെ മാറ്റിവയ്ക്കാനോ ലേലം നടത്താതിരിക്കാനോ ഡെപ്യൂട്ടി ഡയറക്ടർ (ലൈവ് സ്റ്റോക്ക്)-ന് അധികാരമുണ്ടായിരിക്കുന്നതാണ്.

ടി റഫ്രിജറേറ്റർ ലേലത്തിന് മുമ്പായി പരിശോധിക്കാവുന്നതാണ്.

തിരുവനന്തപുരം.

(ഒപ്പ്)
ഡെപ്യൂട്ടി ഡയറക്ടർ,
(ലൈവ് സ്റ്റോക്ക്).







Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 15th June 1982/25th Jyaistha 1904 (Saka) [No. 24

# PART III

# Board of Revenue

## TRIVANDRUM DISTRICT

### Neyyattinkara Taluk

പരസ്യം

(1)

നമ്പർ A5-5453/82. 1982 ഏപ്രിൽ 22.

നെയ്യാററിൻകര താലൂക്കിൽ കരുങ്കുളം വില്ലേജിൽ കരുങ്കുളം ദേശത്ത് ചാണിതുണ്ടുവിരാലി തെക്കെവീട്ടിൽ ഡി. വർഗീസ് തിരുവനന്തപുരം പി. എച്ച്. ഇ. ഡി. യിൽ മീററർ റീഡർ (Working arrangement P.H.E.D., Neyyattinkara)ആയി ജോലിനോക്കിവരവെ മരിച്ചുപോയതിനാൽ പരേതന് ഡിപ്പാർട്ടുമെൻറിൽ നിന്നും കിട്ടുവാനുള്ള ശമ്പളകുടിശിക പ്രോവിഡൻറ് ഫണ്ട്, ഗ്രാററുവിററി തുടങ്ങിയ തുകകളും മററാനുകൂല്യങ്ങളും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനു വേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടി വീട്ടിൽ പി. ചെല്ലമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ കരുങ്കുളം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 23-2-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ പി. ചെല്ലമ്മയും മകൻ 12 വയസുള്ള വി. അസുന്തയും മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ മകൾ മാതാവായ ടി പി. ചെല്ലമ്മയുടെ സംരക്ഷണയിലാണെന്നും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള തുകയും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ പി. ചെല്ലമ്മ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ എ5-6948/82. 1982 മേയ് 8.

നെയ്യാററിൻകര താലൂക്കിൽ മറുകിൽ വില്ലേജിൽ ടി ദേശത്ത് ഗോവിന്ദമംഗലത്ത് കെ. കൃഷ്ണൻ നായർ പോലീസ് ഡിപ്പാർട്ടുമെൻറിൽ സബ്ഇൻസ്പെക്ടർ ആയി ജോലിനോക്കിവരവെ മരിച്ചുപോയതിനാൽ പരേതന് ഡിപ്പാർട്ടുമെൻറിൽ നിന്നും കിട്ടുവാനുള്ള ശമ്പളകുടിശിക, പ്രോവിഡൻറ് ഫണ്ട്, ഗ്രാററുവിററി തുടങ്ങിയ തുകകളും മററാനുകൂല്യങ്ങളും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടി വീട്ടിൽ ജി. കോമളവല്ലിഅമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ മറുകിൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 11-2-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃത അവകാശികളായി ഭാര്യ ജി. കോമളവല്ലിഅമ്മയും സന്താനങ്ങളായ 18 വയസുള്ള കെ. കെ. കുമാരിലേഖയും 17 വയസുള്ള കെ. കെ. കുമാരി ഗീതയും 16 വയസുള്ള കെ. കെ. ശ്രീകുമാരൻ നായരും 10 വയസുള്ള കെ. കെ. പത്മകുമാറും പരേതന്റെ മാതാവ് കാർത്ത്യായനി അമ്മയും മാത്രമാണുള്ളതെന്നും മൈനർ മക്കൾ ടി കോമളവല്ലി അമ്മയുടെ സംരക്ഷണയിലാണെന്നും മേജർ മകളും പരേതന്റെ മാതാവും ടി കോമളവല്ലി അമ്മയുടെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ ജി. കോമളവല്ലിഅമ്മ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
നെയ്യാററിൻകര.

(ഒപ്പ്)
തഹസീൽദാർ.

---

### Trivandrum Taluk

പരസ്യം

(1)

A5-10941/81. 1982 മേയ് 31.

പേരൂർക്കട ഗവൺമെൻറ് ആശുപത്രിയിൽ അററൻഡർ ആയി ജോലിനോക്കിവരവെ അന്തരിച്ചുപോയ ശ്രീ. കെ. അപ്പുക്കുട്ടൻ പിള്ളയുടെ അനന്തരാവകാശികൾക്ക് ഗവൺമെൻറിൽനിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ഇടയ്ക്കുളത്ത് T.C. 10/491-ാം നമ്പർ

പാലച്ചൽ വീട്ടിൽ ശ്രീമതി ജെ. ഭാനുമതിയമ്മ ബോധിപ്പിച്ച അപേക്ഷ നേമം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണസർട്ടിഫിക്കററ് കൊണ്ടും ടിയാൻ 13-5-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | J. ഭാനുമതിയമ്മ | ഭാര്യ | 44 |
| 2 | B. ലതിക കുമാരി | മകൾ | 19 |
| 3 | A. സനൽകുമാർ | മകൻ | 10 |
| 4 | B. സുമതി | മകൾ | 11 |
| 5 | ഗൗരിക്കുട്ടിയമ്മ | മാതാവ് | 82 |

മേൽപ്പറഞ്ഞ 2 മുതൽ 5 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി ജെ. ഭാനുമതിയമ്മയുടെ സംരക്ഷണയിലാണ്, അതനുസരിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-3743/82. 1982 മേയ് 31.

കെ. എസ്. ആർ. ററി. സി. യിൽ ജോലി നോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. ആർ. ശിവശങ്കരൻ നായരുടെ അനന്തരാവകാശികൾക്ക് ടി സ്ഥാപനത്തിൽനിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പറയടിതുണ്ടുവിളാകത്തു വീട്ടിൽ ശ്രീമതി T. ഈശ്വരിയമ്മ ബോധിപ്പിച്ച അപേക്ഷ ചെങ്കഴ ശ്ശേരി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററു കൊണ്ടും ടിയാൻ 12-1-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എസ്. രാമകൃഷ്ണ പിള്ള | പിതാവ് | 76 |
| 2 | T. ഈശ്വരിയമ്മ | ഭാര്യ | 44 |
| 3 | ജഗന്നാഥൻ | മകൻ | 23 |
| 4 | ഉണ്ണികൃഷ്ണൻ | ,, | 19 |
| 5 | ഓമനക്കുട്ടൻ | ,, | 16 |
| 6 | പത്മകുമാരി | മകൾ | 14 |
| 7 | കുമാർ | മകൻ | 12 |
| 8 | യമുന | മകൾ | 8 |

മേൽപ്പറഞ്ഞ 1-ഉം 3-ഉം 4-ഉം കക്ഷികൾ 2-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി ഈശ്വരിയമ്മയുടെ സംരക്ഷണയിലാണ്, അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

A5-10938/82. 1982 മേയ് 31.

ഫാമിലി പ്ലാനിംഗ് സെന്ററിൽ ജോലിനോക്കിവരവെ അന്തരിച്ചുപോയ ശ്രീമതി ബി. പങ്കജാക്ഷിയമ്മയുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽനിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പൂജപ്പുര ററി. സി. 17/161-ൽ താമസം ശ്രീ. വി. ഹരികുമാർ ബോധിപ്പിച്ച അപേക്ഷ അമ്പലത്തറ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കററു കൊണ്ടും ടിയാൾ 2-2-1982-ൽ മരിച്ചുപോയതായും ടിയാളുടെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. ശാന്തകുമാരിഅമ്മ | മകൾ | 30 |
| 2 | പി. ശ്രീലതാകുമാരി | ,, | 27 |
| 3 | വി. ഹരികുമാർ | മകൻ | 21 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ചു അവകാശ സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(4)

A5-10935/82. 1982 മേയ് 31.

P. H. E. D. യിൽ ഹെഡ്ക്ലാർക്കായി ജോലിനോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. ആർ. സിൽവാനോസ്സിന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടുവാനുള്ള ഫാമിലി പെൻഷൻ മുതലായ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്ന് കാണിച്ച് കാക്കാമൂല ഈശോ നിവാസിൽ ശ്രീമതി ജെ. ശാരദ ബോധിപ്പിച്ച അപേക്ഷ നേമം വില്ലേജാഫീസർ മുഖന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററു കൊണ്ടും ടിയാൻ 6-4-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജെ. ശാരദ | ഭാര്യ | 40 |
| 2 | എം. എസ്. ജറോം | മകൻ | 21 |
| 3 | ജോയ്മേരി | മകൾ | 20 |
| 4 | ജോൺഷിൻ | മകൻ | 16 |
| 5 | ജോസ്രാജ് | ,, | 13 |
| 6 | ജസ്സിൻ | മകൾ | 12 |

മേൽപ്പറഞ്ഞ 2-ഉം, 3-ഉം കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി ജെ. ശാരദയുടെ സംരക്ഷണയിലാണ്, അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(5)

A5-26932/82. 1982 മേയ് 27.

വെണ്ണിയൂർ വാറുതട്ടു കൃഷ്ണവിലാസം ബംഗ്ലാവിൽ താമസിച്ചുവരവെ അന്തരിച്ചുപോയ ശ്രീ. തങ്കപ്പൻ നാടാരുടെ അനന്തരാവകാശികൾക്ക് ടിയാൻ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്കു താഴെ മാത്രം വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ടിയിൽ ശ്രീമതി ശങ്കു അമ്മാൾ ബോധിപ്പിച്ച അപേക്ഷ തിരുവല്ലം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണ സർട്ടിഫിക്കറ്റ് കൊണ്ടും ടിയാൻ 24-12-1980-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | റാഹേൽ ശങ്കു അമ്മാൾ | ഭാര്യ | 60 |
| 2 | വസന്തകുമാരി | മകൾ | 37 |
| 3 | അശോക്കുമാർ | മകൻ | 24 |

മേൽപ്പറഞ്ഞ 2-ഉം 3-ഉം കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(6)

A5-9206/82. 1982 മേയ് 31.

വാട്ടർ വർക്സിൽ പ്ലംബർ ആയി ജോലി നോക്കി വരവെ അന്തരിച്ചു പോയ ശ്രീ. എസ്. വാസുവിന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് കാഞ്ഞിരംപാറ പുതുവൽ പുത്തൻ വീട്ടിൽ താമസം ശ്രീമതി കെ. ലളിതാഭായി ബോധിപ്പിച്ച അപേക്ഷ രണ്ടാമട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ട് കൊണ്ടും മരണസർട്ടിഫിക്കറ്റ് കൊണ്ടും ടിയാൻ 19-4-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃതാവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | K. ലളിതാഭായി | ഭാര്യ | 34 |
| 2 | ജയശ്രീ | മകൾ | 15 |
| 3 | അജിത്കുമാർ | മകൻ | 11 |
| 4 | ബിജുകുമാർ | ,, | 6 |
| 5 | മഞ്ജു | മകൾ | 4 |
| 6 | ഷാജു | മകൻ | 2 |
| 7 | സുബ്രഹ്മണ്യപണിക്കർ | പിതാവ് | 81 |
| 8 | പങ്കി | മാതാവ് | 72 |

മേൽപ്പറഞ്ഞ 7-ഉം 8-ഉം കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയായ ശ്രീമതി കെ. ലളിതാഭായിയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
തിരുവനന്തപുരം.

എസ്. ശശികുമാരൻ നായർ,
തഹസിൽദാർ.

## Nedumangad Taluk

പരസ്യം

(1)

No. B3-1400/82. 1982 മേയ് 4.

നെടുമങ്ങാട് താലൂക്കിൽ ആനാട് വില്ലേജിൽ വേട്ടമ്പള്ളി മുറിയിൽ കുരുവിക്കോണത്തു വീട്ടിൽ ശ്രീ. ജി. കൃഷ്ണപിള്ള മരണമടഞ്ഞതിനാൽ ടിയാനു ലഭിക്കേണ്ടിയിരുന്ന 2,500 രൂപയ്ക്കകമുള്ള മിലിട്ടറി പെൻഷൻ കുടിശ്ശിക ലഭിക്കുന്നതിനു അവകാശ സർട്ടിഫിക്കറ്റു നൽകണമെന്നു കാണിച്ച് ടിയാന്റെ മകൻ ശ്രീ. കെ. മണിയൻ പിള്ള സമർപ്പിച്ച അപേക്ഷ ആനാടു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. ജി. കൃഷ്ണ പിള്ള 6-1-1979-ൽ മരണമടഞ്ഞതായും ടിയാന്റെ ഭാര്യ ഗൗരി അമ്മ [illegible] 16 വർഷങ്ങൾക്കു മുമ്പു മരണമടഞ്ഞതായും ഇപ്പോൾ താഴെ പറയുന്ന അവകാശികൾ ഉള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. മണിയൻ പിള്ള | മകൻ | 32 |
| 2 | സുശീല അമ്മ | മകൾ | 35 |
| 3 | ലളിതമ്മ | ,, | 27 |
| 4 | കെ. രഘുനാഥൻ നായർ | മകൻ | 25 |
| 5 | പത്മിനി അമ്മ | മകൾ | 22 |
| 6 | ശിതള അമ്മ | ,, | 20 |
| 7 | ശോഭന അമ്മ | ,, | 19 |
| 8 | ഗോപാലൻ നായർ | മകൻ | 16 |

മേൽപ്പറഞ്ഞവരിൽ 2 മുതൽ 7 വരെ കക്ഷികൾ ഒന്നാം കക്ഷി പേരിൽ അവകാശ സർട്ടിഫിക്കറ്റു നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. 8-ാം കക്ഷി മൈനറും ഒന്നാം കക്ഷിയുടെ പരിപൂർണ്ണ സംരക്ഷണയിലുമാണ്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റു ഒന്നാം കക്ഷി ശ്രീ. കെ. മണിയൻ പിള്ള പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആ വിവരം ഈ പരസ്യം കേരളഗവൺമെന്റു ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കു ശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(2)

No. B3-3286/82. 1982 മേയ് 5.

നെടുമങ്ങാട് താലൂക്കിൽ കരകുളം വില്ലേജിൽ പുരവൂർക്കോണത്തു കുറ്റിത്തല വീട്ടിൽ ശ്രീ. കെ. ഗോപിനാഥൻ നായർ മാട്ടുപെട്ടിയിൽ ഇൻഡോ സ്വിസ് പ്രോജക്ടിൽ ജോലിയിലിരിക്കവെ മരണമടഞ്ഞതിനാൽ ടിയാന് ലഭിക്കേണ്ട 2,500 രൂപയ്ക്കകമുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി പി. രാധമ്മ സമർപ്പിച്ച അപേക്ഷ കരകുളം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീ. കെ. ഗോപിനാഥൻ നായർ 5-3-1982-ൽ മരണമടഞ്ഞതായും ടിയാന്റെ അവകാശികളായി താഴെപ്പറയുന്നവർ ഉള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. രാധമ്മ | ഭാര്യ | 35 |
| 2 | ഗിരീശൻ നായർ | മകൻ | 18 |
| 3 | രാധാകൃഷ്ണൻ നായർ | ,, | 16 |
| 4 | ലതാ ജി. നായർ | മകൾ | 14 |
| 5 | സതീശൻ നായർ | മകൻ | 12 |
| 6 | ബിജു കുമാർ | ,, | 10 |
| 7 | മോളി ജി. നായർ | മകൾ | 8 |
| 8 | ഗൗരിയമ്മ | മാതാവ് | 72 |

മേൽ പറഞ്ഞിട്ടുള്ളവരിൽ രണ്ടാം കക്ഷി ഒന്നാം കക്ഷിയുടെ പേരിൽ അവകാശ സർട്ടിഫിക്കററ് നൽകുന്നത് സമ്മതിച്ച് സമ്മത പത്രം തന്നിട്ടുണ്ട്. 3 മുതൽ 7 വരെ കക്ഷികൾ മൈനർകളും ഒന്നാം കക്ഷിയുടെ പരിപൂർണ്ണ സംരക്ഷണയിലുമാണ്. 8-ാം കക്ഷി തന്റെ പേരുകൂടി ചേർത്ത് അവകാശ സർട്ടിഫിക്കററു നൽകണമെന്നു മൊഴിതന്നിരിക്കുന്നു.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കററ് ഒന്നാം കക്ഷി ശ്രീമതി പി. രാധമ്മയുടെയും 8-ാം കക്ഷി ശ്രീമതി ഗൗരിയമ്മയുടെയും പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
നെടുമങ്ങാട്.

ജി. സോമൻ ആശാരി,
തഹശിൽദാർ.

## Chirayinkil Taluk

ചിറയിൻകീഴ് താലൂക്ക് കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നതെന്തന്നാൽ

ബി6-28/82. 1982 മേയ് 4.

വർക്കല വില്ലേജിൽ ഇന്ദിര വിലാസത്തിൽ ശ്രീമതി കെ. വാസന്തി മരണപ്പെട്ടുപോയി എന്നും പരേതയുടെ പേരിൽ നടത്തിവന്നിരുന്ന A. W. D. 11-ാം നമ്പർ ഹോംസെയിൽ ഡിപ്പോ തുടർന്ന് നടത്തുന്നതിന് ലൈസൻസിൽ പേരു മാററി കിട്ടുന്നതിനു വേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നും വിവരിച്ച് പരേതയുടെ പുത്രൻ ശ്രീ. വി. വിജയകുമാർ ബോധിപ്പിച്ച അപേക്ഷ വർക്കല വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീമതി കെ. വാസന്തി 27-3-1982-ൽ മരണപ്പെട്ടു പോയതായും പരേതയുടെ പേർക്കുള്ള ഹോംസെയിൽ ഡിപ്പോയുടെ ലൈസൻസിൽ പേരു മാററി കിട്ടുന്നതിനുള്ള അവകാശികൾ സന്താനങ്ങളായ 1. വി. ശശികുമാർ (33 വയസ്) 2. വി. ലളിത (31 വയസ്) 3. വി. ശാന്ത (29 വയസ്) 4. വി. വിജയകുമാർ (27 വയസ്), 5. വി. ഗിരിജ (25 വയസ്), 6. എസ്. ബാബു (23 വയസ്), 7. എസ്. ഗീഥ (20 വയസ്), 8. എസ്. ബിന്ദു (13 വയസ്), എന്നിവർ മാത്രമാണെന്നും മററു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും, ഒന്നു മുതൽ മൂന്നു വരെയും അഞ്ചു മുതൽ ഏഴുവരെയും കക്ഷികൾ അവരുടെ അവകാശം നാലാം കക്ഷിയായ അപേക്ഷകന്റെ പേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും എട്ടാംകക്ഷി അപേക്ഷകന്റെ സംരക്ഷണയിലായതിനാലും പരേതയുടെ പേരിലുള്ള ഹോംസെയിൽ ഡിപ്പോയുടെ ലൈസൻസിൽ പേരു മാററി കിട്ടുന്നതിനുള്ള നിയമാനുസൃത അവകാശി അപേക്ഷകനായ ശ്രീ. വി. വിജയകുമാർ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

ചിറയിൻകീഴ്,
ആററിങ്ങൽ.

എൻ. വാസുദേവൻ,
തഹശിൽദാർ.

# QUILON DISTRICT

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

സി2-7005/82. 1982 മേയ് 25.

കൊല്ലം താലൂക്കിൽ, കൊല്ലം വെസ്ററ് വില്ലേജിൽ ആണ്ടാമുക്കം വാർഡിൽ പറവുമേൽ വീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. പി. എൻ. തങ്കപ്പൻ പിള്ള സെൻട്രൽ ബാങ്ക് ഓഫ് ഇൻഡ്യയുടെ അഞ്ചാലുംമൂട് ശാഖയിൽ 1,500 രൂപാക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിയെ എടുക്കുന്നതിന് ടി വീട്ടിൽ ശ്രീമതി പി. എൻ. ശാരദ ബോധിപ്പിച്ചുവന്ന അപേക്ഷ കൊല്ലം ഈസ്ററ് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. പി. എൻ. തങ്കപ്പൻ പിള്ള 26-10-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പി. എൻ. ശാരദ | ഭാര്യ | |
| 2 | ദീപ | മകൾ | 9 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടാം കക്ഷി മൈനറും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും ആകുന്നു. ആകയാൽ പരേതൻ ടി ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിയെ എടുക്കുവാനുള്ള ഏകാവകാശി ശ്രീമതി. പി. എൻ. ശാരദ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയതു ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
കൊല്ലം.

(ഒപ്പ്)
തഹശിൽദാർ.

## Karunagappally Taluk

പരസ്യം

(1)

നമ്പർ 5749/82. 1932 മെയ് 27.

കരുനാഗപ്പള്ളി താലൂക്കിൽ കുലശേഖരപുരം വില്ലേജിൽ ആദിനാട് വടക്കുംമുറിയിൽ പാനിശ്ശേരിത്തു വീട്ടിൽ രവീന്ദ്രൻ കാഷ്യുകോർപ്പറേഷൻ വക ആദിനാട് കാഷ്യു ഫാക്ടറിയിൽ ജോലിയിരിക്കെ മരിച്ചുപോയതിനാൽ ഫാക്ടറിയിൽ നിന്നും ലഭിക്കുവാനുള്ള ഫാമിലി പെൻഷൻ ഉൾപ്പെടെയുള്ള മരണാനന്തര ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ വിജയമ്മ ബോധിപ്പിച്ച അപേക്ഷ കുലശേഖരപുരം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ടി രവീന്ദ്രൻ മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യ ടി വീട്ടിൽ വിജയമ്മയും അവരുടെ രണ്ട് മൈനർ സന്താനങ്ങളും പരേതന്റെ മാതാവും മാത്രമേയുള്ളു എന്ന് ബോദ്ധ്യമായിരിക്കുന്നതിനാലും മാതാവ് അവരുടെ അവകാശം അപേക്ഷകയ്ക്കുവേണ്ടി ഒഴിഞ്ഞു കൊടുത്തുകൊണ്ട് മൊഴി തന്നിട്ടുള്ളതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിലായതിനാലും ടി അവകാശങ്ങൾ വാങ്ങുന്നതിനുള്ള നിയമാനുസൃതാവകാശി ടി വിജയമ്മ മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം

ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ 317/82. 1982 മെയ് 21.

കരുനാഗപ്പള്ളി താലൂക്കിൽ പെരുനാട് വില്ലേജിൽ അഴീക്കൽ തുറയിൽ കാനാംകാട്ടിൽ കിഴക്കതിൽ പരേതനായ ദേവസ്യ കാർഡോസ് ഫിഷറീസ് വകുപ്പിൽ ജോലിയിലിരിക്കെ മരിച്ചുപോയതിനാൽ ആശ്രിതർക്ക് ജോലി കിട്ടുന്ന ആനുകൂല്യത്തിനുവേണ്ടി പരേതന്റെ മകൻ എസ്സ്. തോമസ് ബോധിപ്പിച്ച അപേക്ഷ പെരുനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിൽ ടി ദേവസ്യ കാർഡോസ് മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യയും മേജറായ 8 മക്കളും മൈനറായ 2 മക്കളും ഉണ്ടെന്നും ബോദ്ധ്യമായിരിക്കുന്നതിനാലും സന്താനങ്ങളിൽ മേജറായ തോമസ്സിനുവേണ്ടി മററുള്ളവർ അവരുടെ അവകാശം ഒഴിഞ്ഞ് മൊഴി തന്നിട്ടുള്ളതിനാലും മൈനർ സന്താനങ്ങൾ മാതാവിന്റെ സംരക്ഷണയിലായതിനാലും ടി ആനുകൂല്യം വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി വീട്ടിൽ തോമസ്സ് മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കിക്കൊള്ളണം.

കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ 5713/82. 1982 മേയ് 27.

കരുനാഗപ്പള്ളി താലൂക്കിൽ തൊടിയൂർ വില്ലേജിൽ തുണ്ടിൽ വീട്ടിൽ പരേതനായ കെ. പാപ്പി (കുഞ്ഞപ്പി) തൊടിയൂർ ഫെഡറൽ ബാങ്കിന്റെ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചു വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ മകൻ ടി വീട്ടിൽ കെ. ശാമുവൽ ബോധിപ്പിച്ച അപേക്ഷ തൊടിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിൽ ടി പാപ്പി മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യ ടി വീട്ടിൽ മറിയാമ്മയും പരേതന്റെ മകൻ ടി വീട്ടിൽ കെ. ശാമുവലും മാത്രമേ ഉള്ളൂ എന്നും ബോദ്ധ്യമായിരിക്കുന്നതിനാലും, മറിയാമ്മ അവരുടെ അവകാശങ്ങൾ ശാമുവലിനു വേണ്ടി ഒഴിഞ്ഞു കൊടുത്തുകൊണ്ട് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും, ടി സ്വർണ്ണാഭരണങ്ങൾ തിരിച്ചു വാങ്ങുന്നതിനുള്ള നിയമാനുസൃതാവകാശി ടി ശാമുവൽ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയതു ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കിക്കൊള്ളണം.

കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കരുനാഗപ്പള്ളി.

പി. ഗോപാലകൃഷ്ണൻ, തഹശീൽദാർ.

---

## Kottarakkara Taluk

പരസ്യം

(1)

നമ്പർ. എ6-4396/82. 1982 മെയ് 24.

കൊട്ടാരക്കര താലൂക്കിൽ കരീപ്ര വില്ലേജിൽ ഇടക്കിടത്ത് മുറിയിൽ തെക്കേപാലൂർ വീട്ടിൽ ശ്രീ. പി. നാണു 29-6-1981-ൽ മരിച്ചുപോയതായും ടിയാൻ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കൊട്ടാരക്കര ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 1776 രൂപ 95 പൈസയും പലിശയും വാങ്ങിച്ചെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി കൊച്ചിക്ക യശോദ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ കരീപ്ര വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേര് പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കൊച്ചിക്ക യശോദ | ഭാര്യ | 60 |
| 2 | സാവിത്രി | മകൾ | 39 |
| 3 | സോമരാജൻ | മകൻ | 35 |
| 4 | ചന്ദ്രദാസൻ | ,, | 32 |
| 5 | സുലോചന | മകൾ | 26 |
| 6 | ചന്ദ്രമതി | ,, | 29 |
| 7 | പ്രസന്ന | ,, | 21 |

മേൽപ്പറഞ്ഞവരിൽ രണ്ടു മുതൽ ഏഴുവരെ പേരുകാർ ടി തുക ഒന്നാം കക്ഷി വാങ്ങിച്ചെടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. അതനുസരിച്ച് രേഖവിവരിച്ച ആയിരത്തി എഴുനൂററി എഴുപത്തിയാറ് രൂപ തൊണ്ണൂററിയഞ്ച് പൈസയും പലിശയും ഉൾപ്പെടെ രണ്ടായിരത്തി അഞ്ഞൂറു രൂപയിൽ താഴെ മാത്രം വരുന്ന തുക വാങ്ങിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി അപേക്ഷകയും പരേതന്റെ ഭാര്യയുമായ കൊച്ചിക്ക യശോദ മാത്രമാണെന്ന് കാണിക്കുന്ന ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

എ6-853/82. 1982 ഏപ്രിൽ 30.

കൊട്ടാരക്കര താലൂക്കിൽ വെളിനെല്ലൂർ വില്ലേജിൽ ഓടനാവട്ടം നെടുമാങ്കോട് പുത്തൻ വീട്ടിൽ ശ്രീ. നീലൻ നായർ മാധവൻനായർ 3-8-1981-ൽ മരിച്ചുപോയതായും ടിയാൻ പേരിൽ ഫെഡറൽ ബാങ്കിന്റെ ഓയൂർ ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള രണ്ടായിരത്തി മുപ്പത്തി ഒന്ന് രൂപ വാങ്ങിച്ചെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ചു ടിയാന്റെ മകൻ ടി വീട്ടിൽ ശ്രീമാധവൻ നായർ കൊച്ചുകൃഷ്ണപിള്ള ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ വെളിനെല്ലൂർ വില്ലേജാഫീസർ അവകാശ വിചാരണ നടത്തിയതിൽ പരേതന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കൊച്ചുകൃഷ്ണപിള്ള | മകൻ | 44 |
| 2 | രവീന്ദ്രൻപിള്ള | ,, | 32 |
| 3 | ശശിധരൻപിള്ള | ,, | 28 |
| 4 | ദേവകിയമ്മ | മകൾ | 55 |
| 5 | ലക്ഷ്മികുട്ടിയമ്മ | ,, | 52 |
| 6 | സരസമ്മ അമ്മ | ,, | 49 |
| 7 | പങ്കജാക്ഷി അമ്മ | ,, | 46 |
| 8 | രാജമ്മ | ,, | 41 |
| 9 | ഓമന അമ്മ | ,, | 36 |

പരേതന്റെ മാതാപിതാക്കളും ഭാര്യയും ജീവിച്ചിരിപ്പില്ല. മേൽപ്പറഞ്ഞവരിൽ 2 മുതൽ 9 വരെയുള്ള കക്ഷികൾ ടി തുക ഒന്നാം കക്ഷി വാങ്ങിച്ചെടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. അതനുസരിച്ച് ടി 2031 (രണ്ടായിരത്തി മുപ്പത്തി ഒന്ന്) രൂപ വാങ്ങിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി അപേക്ഷകനും പരേതന്റെ മകനുമായ ടി ശ്രീ. മാധവൻ നായർ കൊച്ചുകൃഷ്ണപിള്ള മാത്രമാണെന്നു കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും

എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തിയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കൊട്ടാരക്കര. എൻ. ഉണ്ണികൃഷ്ണൻനായർ, തഹശീൽദാർ.

## Kunnathur Taluk

കുന്നത്തൂർ താലൂക്കു കച്ചേരിയിൽനിന്നും പരസ്യം ചെയ്യുന്നത്.

(1)

നമ്പർ 2959/82/സി4. 1982 ഏപ്രിൽ 29.

കുന്നത്തൂർ താലൂക്കിൽ അടൂർ വില്ലേജിൽ പന്നിവിഴ മുറിയിൽ ആനന്ദവിലാസം വീട്ടിൽ ശ്രീ. എൻ. രാജൻ കേരളാ ഫിനാൻഷ്യൽ കോർപ്പറേഷനിൽ ജോലിയിലിരിക്കവേ 6-8-1980-ൽ മരിച്ചുപോയിട്ടുള്ളതാകുന്നു. പരേതനു കെ. എൽ. യു. 1350-ാം നമ്പരിൽ ഉണ്ടായിരുന്ന ഫിയററു കാറിന്റെ രജിസ്ട്രേഷൻ പരേതന്റെ ഭാര്യയായ സുധർമ്മയുടേയും അവരുടെ മക്കളായ പ്രീതി രാജന്റെയും, രാജ്കുമാറിന്റെയും പേരിൽ മാററി കിട്ടുന്നതിലേക്കു ടിയാൻ അവകാശ സർട്ടിഫിക്കററിനു വേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ അടൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സുധർമ്മ | ഭാര്യ | |
| 2 | പ്രീതി രാജൻ | മകൾ | 9 |
| 3 | രാജ്കുമാർ | മകൻ | 3 |
| 4 | കുഞ്ഞുപെണ്ണ് പാറുക്കുട്ടി | മാതാവ് | |

ഇതിൽ രണ്ടും മൂന്നും കക്ഷികൾ മൈനറുകളും അപേക്ഷകയായ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നവരുമാണ്. കാറിന്റെ ലൈസൻസ് അപേക്ഷകയുടെ പേരിൽ മാററികൊടുക്കുന്നതിനു സമ്മതിച്ചുകൊണ്ട് നാലാം കക്ഷിയും പരേതന്റെ മാതാവുമായ ശ്രീമതി കുഞ്ഞുപെണ്ണു പാറുക്കുട്ടി മൊഴി നൽകിയിട്ടുണ്ട്. ആയതിനാൽ ടി കാറിന്റെ രജിസ്ട്രേഷൻ പരേതന്റെ പേരിൽനിന്നും ടിയാന്റെ ഭാര്യയുടേയും മൈനർ മക്കളുടേയും പേരിൽ മാററി കിട്ടുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ 12638/82/സി4. 1982 മെയ് 25.

കുന്നത്തൂർ താലൂക്കിൽ കുന്നത്തൂർ വില്ലേജിൽ ഐവറുകാലാ പടിഞ്ഞാറക്കര തെക്കേമുറിയിൽ പുറങ്ങാട്ടുകിഴക്കതിൽ ശ്രീ. കെ. കുഞ്ചുനായർ 17-9-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് ഗവൺമെന്റിൽ നിന്നും കിട്ടിക്കൊണ്ടിരുന്ന പെൻഷൻതുകയായ ഉദ്ദേശം 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങി എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ മകനായ ടി വീട്ടിൽ ശ്രീ. പി. കെ. ഗോപാലകൃഷ്ണൻ നായർ അവകാശസർട്ടിഫിക്കററിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ കുന്നത്തൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. കെ. ഗോപാലകൃഷ്ണൻ നായർ | മകൻ | 36 |
| 2 | പി. ഓമനയമ്മ | മകൾ | 43 |

ഇതിൽ രണ്ടാം കക്ഷി ഒന്നാം കക്ഷിയ്ക്കുവേണ്ടി അവകാശം ഒഴിഞ്ഞു സ്റേറററുമെൻറ് കൊടുത്തിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത പെൻഷൻതുക വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ടി വീട്ടിൽ പരേതനായ ശ്രീ. കെ. കുഞ്ചുനായരുടെ മകനായ ശ്രീ. പി. കെ. ഗോപാലകൃഷ്ണൻ നായരാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ 4387/82/സി4. 1982 മെയ് 25.

കുന്നത്തൂർ താലൂക്കിൽ കുടൽ വില്ലേജിൽ മുറിഞ്ഞകൽ മുറിയിൽ താന്നിമൂട്ടിൽ പടിഞ്ഞാററതിൽ വീട്ടിൽ സൈനമ്പാ എന്നു വിളിക്കുന്ന സൈനബാബീവി 18-11-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാൾ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കോന്നി ശാഖയിൽ 1981-ൽ 5190-ാം നമ്പർ അക്കൗണ്ടും പ്രകാരം നിക്ഷേപിച്ചിട്ടുള്ള 846 രൂപ 30 പൈസയും നാളതുവരെയുള്ള പലിശയും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതയുടെ ഭർത്താവായ ടി വീട്ടിൽ ശ്രീ. നാഗൂർമീരാൻ റാവുത്തർ അവകാശ സർട്ടിഫിക്കററ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ കുടൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതയുടെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | നാഗൂർ മീരാൻ റാവുത്തർ | ഭർത്താവ് | |
| 2 | ഐഷാബീവി | മകൾ | 38 |
| 3 | ഹാജരാബീവി | ,, | 34 |
| 4 | ജമീലാബീവി | ,, | 29 |
| 5 | മുഹമ്മദുകനി റാവുത്തർ | മകൻ | 25 |

ഇതിൽ 2 മുതൽ 5 വരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം കക്ഷിയ്ക്ക് ഒഴിഞ്ഞുകൊടുത്തിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത പണയം ടി ബാങ്കിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതഅവകാശി ടി വീട്ടിൽ ശ്രീ. നാഗൂർമീരാൻ റാവുത്തരാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കുന്നത്തൂർ. സി. കെ. വിശ്വനാഥൻ, തഹശീൽദാർ.

## Pathanamthitta Taluk

പരസ്യം

(1)

B6-8057/81. 1982 ഏപ്രിൽ 28.

പത്തനംതിട്ട താലൂക്കിൽ റാന്നി വില്ലേജിൽ തോട്ടമൺ മുറിയിൽ കണ്ണംകുഴയത്തു വീട്ടിൽ കെ. സി. ജേക്കബ് 1-1-1976-ൽ മരിച്ചു പോയി എന്നും ടിയാൻ 29-7-1967-ൽ

പത്തനംതിട്ട സബ്ട്രഷറിയിൽ നിക്ഷേപിച്ചിട്ടുള്ള 2500 രൂപയിൽ കവിയാത്ത വിലപിടിപ്പുള്ള സ്വർണ്ണബോണ്ട് തിരിച്ചു വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ച് പരേതന്റെ മകൻ ടി വീട്ടിൽ കെ. സി. എബ്രഹാം ബോധിപ്പിച്ച അപേക്ഷ റാന്നി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | അച്ചുക്കുട്ടി ജേക്കബ് | ഭാര്യ |
| 2 | ചിന്നമ്മ കുരുവിള | മകൾ |
| 3 | കെ. സി. എബ്രഹാം | മകൻ |
| 4 | ശൂലീസ് എബ്രഹാം | മകൾ |
| 5 | സാറാമ്മ റോയി | ,, |
| 6 | സഖ്രം ജേക്കബ് | മകൻ |
| 7 | മറിയാമ്മ സണ്ണി | മകൾ |
| 8 | സാലു ജേക്കബ് | ,, |
| 9 | കെ. സി. ജേക്കബ് | മകൻ |

രണ്ടാം പേരുകാരിയേയും, നാലും, അഞ്ചും, ഏഴും പേരുകാരികളെയും നിയമാനുസരണം വിവാഹം കഴിപ്പിച്ചു അന്യഭവനങ്ങളിൽ താമസമാണ്. ഒന്നാം പേരുകാരിയും ആറും എട്ടും പേരുകാരും മേൽപ്പറഞ്ഞ സ്വർണ്ണബോണ്ട് പരേതന്റെ മകൻ കെ. സി. എബ്രഹാം വാങ്ങുന്നതിന് സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ഇളയ മകൻ കെ. സി. ജേക്കബ് മൈനറാണ്. മൈനറിന്റെ സംരക്ഷണം മാതാവിനാണ്. ആയതിനാൽ ടി സ്വർണ്ണബോണ്ടു വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് പരേതന്റെ മകൻ കെ. സി. എബ്രഹാം പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(2)

B6-798/82. 1982 ഏപ്രിൽ 21.

പത്തനംതിട്ട താലൂക്കിൽ ഇലന്തൂർ വില്ലേജിൽ ഇടമാടത്തത്തു വീട്ടിൽ എൻ. പരമുനായർ 13-9-1981-ൽ മരിച്ചുപോയി എന്നും ടിയാന് പെൻഷൻ ഫാമിലി പെൻഷൻ മുതലായ ഇനങ്ങളിൽ ലഭിക്കുവാനുള്ള ഉദ്ദേശം 2,500 രൂപയിൽ കവിയാത്ത തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി വി. എൻ. ലക്ഷ്മിയമ്മ ബോധിപ്പിച്ച അപേക്ഷ ഇലന്തൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിച്ചുവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | വി. എൻ. ലക്ഷ്മിയമ്മ | ഭാര്യ |
| 2 | കെ. ദാമോദരൻ നായർ | മകൻ |
| 3 | കെ. ഭവാനിയമ്മ | മകൾ |
| 4 | കെ. വാസു നായർ | മകൻ |
| 5 | ഇ. പി. പൊന്നമ്മ | മകൾ |
| 6 | ഇ. പി. കമലമ്മ | ,, |

മക്കൾ അഞ്ചുപേരും, ടി ഇനത്തിൽ കിട്ടുവാനുള്ള തുക പരേതന്റെ ഭാര്യയും ശേഷം പേരുകാരുടെ മാതാവുമായ ശ്രീമതി ലക്ഷ്മിയമ്മ വാങ്ങുന്നതിന് സമ്മതിച്ചു മൊഴിരേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ മേൽപറഞ്ഞ ഇനങ്ങളിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് ശ്രീമതി ലക്ഷ്മിയമ്മ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്,
പത്തനംതിട്ട.

(ഒപ്പ്)
തഹസിൽദാർ.

## ALLEPPEY DISTRICT

### Karthigapally Taluk

പരസ്യം

(1)

നമ്പർ എച്ച്. എസ്. സി. 8/82. 1982 മേയ് 13.

കാർത്തികപ്പള്ളി താലൂക്കിൽ കണ്ടല്ലൂർ വില്ലേജിൽ പുതിയവിള മുറിയിൽ പറകാട്ടിൽ കെ. ദേവകിയമ്മയുടെ ഭർത്താവ് മുകുന്ദവിലാസം എൽ. പി. സ്കൂളിന്റെ മാനേജരായിരുന്ന മാധവൻപിള്ള 30-1-1982-ൽ മരിച്ചുപോയെന്നും പരേതന് പെൻഷൻ കുടിശ്ശിക ഇനത്തിൽ 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിനും സ്കൂളിന്റെ മാനേജ്മെൻറിന് നിയമപ്രകാരം അംഗീകാരം കിട്ടുന്നതിനും അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കണ്ടല്ലൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി. ആർ. മാധവൻ പിള്ള 30-1-1982-ൽ മരിച്ചുപോയെന്നും അവകാശികളായി ഭാര്യ കെ. ദേവകിയമ്മ മാത്രമേയുള്ളു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ പെൻഷൻ തുക വാങ്ങുന്നതിനും സ്കൂളിന്റെ മാനേജുമെൻറിനും മററുമായി അവകാശി ഭാര്യ കെ. ദേവകിയമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ എച്ച്. എസ്. സി. 33/81. 1982 മേയ് 13.

കാർത്തികപ്പള്ളി താലൂക്കിൽ തൃക്കുന്നപ്പുഴ വില്ലേജിൽ പള്ളിപ്പാട്ട് മുറിയിൽ കൊച്ചുതറയിൽ കെ. നാണിയമ്മയുടെ ഭർത്താവ് ടി. കെ. വേലായുധൻ 20-3-1981-ൽ മരിച്ചുപോയെന്നും പരേതൻ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കാർത്തികപ്പള്ളി ശാഖയിൽ 1182/79-ാം നമ്പരിൽ 759 രൂപയുടെയും ടി ബാങ്കിൽ 285/80-ാം നമ്പരിൽ 193 രൂപയുടെയും സൗത്ത് ഇൻഡ്യൻ ബാങ്കിന്റെ നങ്ങ്യാർകുളങ്ങര ശാഖയിൽ ജി. എൽ. 947/79-നമ്പരിൽ 450 രൂപയുടെയും സ്വർണ്ണ ഉരുപ്പടികൾ പണയം വച്ചിട്ടുള്ളതു തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ തൃക്കുന്നപ്പുഴ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി. കെ. വേലായുധൻ 20-3-1981-ൽ മരിച്ചുപോയെന്നും അവകാശികളായി ഭാര്യ കെ. നാണിയമ്മ മക്കൾ പൊന്നപ്പൻ സരളമ്മ, പത്മിനി, രാജു, സോമൻ, പ്രസന്നൻ, സന്തോഷ്കുമാർ എന്നി എട്ടുപേർ മാത്രമേ ഉള്ളൂ എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങുന്നതിന് അവകാശികൾ ഭാര്യ കെ. നാണിയമ്മ മക്കൾ പൊന്നപ്പൻ, സരളമ്മ, പത്മിനി, രാജു, സോമൻ, പ്രസന്നൻ, സന്തോഷ്കുമാർ എന്നി എട്ടുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്ന

തിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ എച്ച്. എസ്. സി. 9/82. 1982 മെയ് 13.

കാർത്തികപ്പള്ളി താലൂക്കിൽ മുതുകുളം വില്ലേജിൽ മുതുകുളം വടക്കുംമുറിയിൽ ശ്രീകേശിൽ എം. സരളമ്മയുടെ ഭർത്താവ് കെ. ശിവശങ്കരപ്പിള്ള 21-12-1980-ൽ മരിച്ചുപോയെന്നും പരേതന് മിച്ചഭൂമിയുടെ നഷ്ട പരിഹാര തുകയായ 100 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ മുതുകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. ശിവശങ്കരപ്പിള്ള 21-10-1980-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ എം. സരളമ്മ മക്കൾ ഹരികുമാരൻപിള്ള, ശ്രീലതപിള്ള എന്നീ മൂന്നുപേർ മാത്രമെയുള്ളുവെന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശികൾ ഭാര്യ എം. സരളമ്മ മക്കൾ ഹരികുമാരൻപിള്ള, ശ്രീലതപ്പിള്ള എന്നീ മൂന്നുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, എം. കെ. നാരായണൻ,
കാർത്തികപ്പള്ളി. തഹശിൽദാർ

## Shertallai Taluk

പരസ്യം

(1)

ഡി2-4595/82. 1982 മേയ് 25.

ചേർത്തല താലൂക്കിൽ മാരാരിക്കുളം വടക്ക് വില്ലേജിൽ വല്ലത്തും കാട്ടിൽ ശിവരാമക്കുറുപ്പ് 23-10-1981-ൽ മരിച്ചുപോയി എന്നും ടിയാന് മിലിട്ടറി പെൻഷൻ ഇനത്തിൽ ഗവൺമെൻറിൽ നിന്നും കിട്ടാനുള്ള ഉദ്ദേശം 250 രൂപ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ മാരാരിക്കുളം വടക്ക് വില്ലേജിൽ പുതുവലിൽ ശ്രീമതി പൊന്നമ്മ ബോധിപ്പിച്ച അപേക്ഷ മാരാരിക്കുളം വടക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിലും ആലപ്പുഴ മുനിസിപ്പാലിററിയിലെ ജനന മരണ രജിസ്ട്രാറുടെ സർട്ടിഫിക്കററിൻ പ്രകാരവും ശ്രീ ശിവരാമക്കുറുപ്പ് 23-10-1981-ൽ മരിച്ചുപോയി എന്നും താഴെ പറയുന്നവർ ടിയാന്റെ നിയമാനുസൃത അവകാശികളാണെന്നും റിപ്പോർട്ട് ചെയ്തിരിക്കുന്നു.

| ക്രമ നമ്പർ | അവകാശിയുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി പൊന്നമ്മ | ഭാര്യ | 54 |
| 2 | ,, ശാന്തകുമാരി | മകൾ | 24 |
| 3 | ശ്രീ. സുകുമാരക്കുറുപ്പ് | മകൻ | 22 |
| 4 | ,, അരവിന്ദാക്ഷൻ | ,, | 20 |
| 5 | ശ്രീമതി നളിനി | മകൾ | 16 |
| 6 | ,, സൗദാമിനി | ,, | 14 |

ആയതിനാൽ പരേതന് ഗവൺമെൻറിൽ നിന്നും ലഭിക്കുവാനുള്ള തുക വാങ്ങുന്നതിനുള്ള നിയമാനുസൃതമായ അവകാശികൾ മുകളിൽ പറഞ്ഞിരിക്കുന്നവർ മാത്രമാണെന്ന് ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞോ തപാൽ മുഖേനയോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

ഡി2 4594/82. 1982 മേയ് 25.

ചേർത്തല താലൂക്കിൽ ചേർത്തല തെക്ക് വില്ലേജിൽ നെയ്യപ്പള്ളിക്കാട്ട് വീട്ടിൽ ശ്രീ. പി. കെ. വാസു 28-9-1981-ൽ മരിച്ചുപോയെന്നും ടിയാൻ പെൻഷൻ കമ്മ്യൂട്ട് ചെയ്ത ഇനത്തിൽ ഗവൺമെൻറിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യയായ ചേർത്തല തെക്ക് വില്ലേജിൽ നെയ്യപ്പള്ളിക്കാട്ട് വീട്ടിൽ ശ്രീമതി പി. സി. പങ്കജാക്ഷി ബോധിപ്പിച്ച അപേക്ഷ ചേർത്തല തെക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിലും ചേർത്തല തെക്ക് പഞ്ചായത്തിലെ ജനന മരണ രജിസ്ട്രാറുടെ സർട്ടിഫിക്കററിലും പി. കെ. വാസു 28-9-1981-ൽ മരിച്ചുപോയി എന്നും ടിയാന്റെ നിയമാനുസൃതമായ അവകാശികൾ താഴെ പറഞ്ഞിരിക്കുന്നവർ മാത്രമാണെന്നും റിപ്പോർട്ട് കിട്ടിയിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി പി. സി. പങ്കജാക്ഷി | ഭാര്യ | |
| 2 | ,, ഭാസുര | മകൾ | 31 |
| 3 | ,, സതി | ,, | 28 |
| 4 | ശ്രീ. വാസു ശശി | മകൻ | 25 |
| 5 | ശ്രീമതി പങ്കജാക്ഷി അയിഷ | മകൾ | 22 |

പരേതന് പെൻഷൻ കമ്മ്യൂട്ട് ചെയ്ത ഇനത്തിൽ ഗവൺമെൻറിൽ നിന്നും ലഭിക്കുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃതമായ അവകാശികൾ മുകളിൽ പറഞ്ഞിരിക്കുന്നവർ മാത്രമാണെന്ന് ഒരു അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞോ തപാൽ മുഖേനയോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല

എം. ജി. ബാബുജി,
ചേർത്തല. തഹശീൽദാർ.

## Kuttanad Taluk

കുട്ടനാട് താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം.

എ2-2549/82. 1982 മെയ് 24.

കാവാലം വില്ലേജിൽ, കോയിക്കൽ വീട്ടിൽ കുര്യൻ 14-7-1980-ൽ മരിച്ചുപോയിട്ടുള്ളതിനാൽ ടിയാൻ ട്രാവൻകൂർ സ്റേററ് ബാങ്കിന്റെ കാവാലം ശാഖയിൽ പണയം വെച്ചിട്ടുള്ള 550 രൂപയുടെ സ്വർണ്ണ ഉരുപ്പടി തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ പുത്രൻ കെ. കെ. ജോസഫ് ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ കാവാലം വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കുര്യൻ 14-7-1980-ൽ മരിച്ചുപോയിട്ടുള്ളതും പരേതന് അവകാശികൾ താഴെ പറയുന്നവർ മാത്രം ഉള്ളതുമാകുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അന്നമ്മ | ഭാര്യ | 54 |
| 2 | കെ. കെ. ജോസഫ് | മകൻ | 31 |

അവകാശികളിൽ 1-ാം പേരുകാരി ടി പണയ ഉരുപ്പടി ബാങ്കിൽ നിന്നും തിരികെ വാങ്ങുന്നതിനുള്ള അവകാശം രേഖാമൂലം 2-ാം പേരുകാരൻ ശ്രീ. കെ. കെ. ജോസഫിന് സമ്മതിച്ച് കൊടുത്തിട്ടുണ്ട്. ആകയാൽ കാവാലം വില്ലേജിൽ കോയിക്കൽ വീട്ടിൽ പരേതനായ കുര്യൻ ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിന്റെ കാവാലം ശാഖയിൽ പണയം വച്ചിരുന്ന 550 രൂപയുടെ സ്വർണ്ണ ഉരുപ്പടി തിരികെ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയിൽ പരേതന്റെ പുത്രൻ കെ. കെ. ജോസഫ് ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയതു ഈ പരസ്യം കേരളാ ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം നേരിട്ടു ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കുട്ടനാട്, മങ്കൊമ്പ്.

(ഒപ്പ്)
തഹശീൽദാർ.

# KOTTAYAM DISTRICT

## Kottayam Taluk

### പരസ്യം

നമ്പർ ബി12-10657/81. 1982 ഏപ്രിൽ 26.

കോട്ടയം താലൂക്കിൽ തിരുവാർപ്പു വില്ലേജിൽ കൊച്ചേക്കേരിയിലായ ആമ്പക്കുഴിയിൽ വീട്ടിൽ ശ്രീ. കുര്യൻ ചാക്കോ 5-7-1974-ൽ മരിച്ചുപോയതായും ടിയാന് കോട്ടയം സ്പെഷ്യൽ തഹശീൽദാർ ആഫീസിൽ നിന്നും ഒ. എ. 1968/70 അനുസരിച്ച കോമ്പൻസേഷൻ ഇനത്തിൽ കിട്ടുവാനുള്ള 875 രൂപ (എണ്ണൂററി എഴുപത്തി അഞ്ച് രൂപ) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി മറിയാമ്മ ചാക്കോ ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ തിരുവാർപ്പു വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കുര്യൻ ചാക്കോ 5-7-1974-ൽ മരിച്ചുപോയതായും അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | | |
|---|---|---|---|
| 1 | മറിയാമ്മ ചാക്കോ | ഭാര്യ | അപേക്ഷക |
| 2 | തങ്കമ്മ കുരുവിള | മകൾ | |
| 3 | ഏലിയാമ്മ വർഗ്ഗീസ് | ,, | |
| 4 | അക്കാമ്മ ചാക്കോ | ,, | |

അവകാശികൾ എല്ലാവരും ടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും അപേക്ഷപ്രകാരം അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

താലൂക്കാഫീസ്,
കോട്ടയം.

(ഒപ്പ്)
തഹശീൽദാർ.

## Kanjirappally Taluk

### പരസ്യം

ബി 10-7211/82. 1982 മേയ് 11.

കാഞ്ഞിരപ്പള്ളി താലൂക്കിൽ മണിമല വില്ലേജിൽ കരിക്കാട്ടൂർ കരയിൽ ഈട്ടിയ്ക്കമുറിയിൽ വീട്ടിൽ രാധാമണി തന്റെ ഭർത്താവായിരുന്ന കീഴക്കയിൽ കെ. കെ. ഗോപി 7-6-1976-ൽ മരണപ്പെട്ടുവെന്നും ടിയാന് ചെത്തുതൊഴിലാളി ക്ഷേമനിധി ബോർഡിൽ നിന്നും കിട്ടുവാനുള്ള 1523.48 രൂപ കൈപ്പററുന്നതിനു പരേതന്റെ നിയമാനുസൃത അവകാശ സർട്ടിഫിക്കററു നൽകണമെന്നു ബോധിപ്പിച്ചു വന്ന അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിലും അന്വേഷണത്തിലും ശ്രീ. കെ. കെ. ഗോപി 7-6-1976-ൽ മരണപ്പെട്ടുവെന്നും താഴെ പറയുന്നവർ പരേതന്റെ അവകാശികളാണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | രാധാമണി | ഭാര്യ | |
| 2 | ഇന്ദിരാ കെ. ജി. | മകൾ | I |
| 3 | കുട്ടൻ (കെ. ജി. മോഹനദാസ്) | മകൻ | 16 |
| 4 | ഉഷ (ഉഷാകുമാരി കെ. ജി.) | മകൾ | 14 |
| 5 | ഗീത (ഗീതാകുമാരി കെ. ജി.) | ,, | 11 |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മാതാവ് ടിയാൻ സഹോദരൻമാരുടെ സംരക്ഷണയിൽ കഴിയുന്നു. മേൽ പറഞ്ഞ തുക കൈപ്പററുന്നതിന് തങ്ങൾക്കുള്ള അവകാശം ഒഴിഞ്ഞും ഒന്നാം പേരുകാരി കൈപ്പററുന്നതിന് സമ്മതിച്ചും ക്രമനമ്പർ 2 ഉം 3ഉം പേരുകാർ സമ്മതിച്ച് സമ്മതപത്രം ഹാജരാക്കിയിട്ടുണ്ട്. ടിയാൻ മക്കളും മൈനറുകളുമായ ഉഷ, ഗീത എന്നിവരുടെ രക്ഷകർത്താവ് ശ്രീമതി രാധാമണിയാണ്.

ആയതിനാൽ പരേതന് കിട്ടുവാനുള്ള തുകയായ മേൽ വിവരിച്ച 1523 രൂപ 48 പൈസ കൈപ്പററുന്നതിന് കാഞ്ഞിരപ്പള്ളി താലൂക്കിൽ മണിമല വില്ലേജിൽ കരിക്കാട്ടൂർ കരയിൽ ഈട്ടിയ്ക്കമുറിയിൽ ശ്രീമതി രാധാമണി ആണെന്നു കാണിക്കുന്ന അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതും കാലാവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ലാത്തതാകുന്നു.

താലൂക്കാഫീസ്,
കാഞ്ഞിരപ്പള്ളി.

കെ. ഐ. ഇട്ടിഏപ്പ്,
തഹശീൽദാർ.

# ERNAKULAM DISTRICT

## Cochin Taluk

### പരസ്യം

ബി4-6584/82. 1982 മേയ് 25.

കൊച്ചി താലൂക്കിൽ മട്ടാഞ്ചേരി വില്ലേജിൽ സി. സി. 3/963 നമ്പർ വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. മൊയ്തീൻ എന്നയാൾക്ക് ഗവൺമെന്റിൽ നിന്നും വീടു നശിച്ച ഇനത്തിൽ കിട്ടുവാനുള്ള 250 രൂപ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യയും മക്കളും കൂടി ബോധിപ്പിച്ച അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. മൊയ്തീൻ 19-9-1980-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ബീവി | ഭാര്യ | 52 |
| 2 | ഐശിവി | മകൾ | 35 |
| 3 | അലീമ | ,, | 32 |
| 4 | നബീസ | ,, | 30 |
| 5 | സക്കീന | ,, | 28 |
| 6 | സൈനബ | ,, | 25 |
| 7 | സുഹറ | ,, | 23 |
| 8 | സുലു | ,, | 20 |

എന്നിവർ മാത്രമേ ഉള്ളുവെന്നു അറിവായിരിക്കുന്നതിനാലും 2 മുതൽ 8 വരെ നമ്പർകാർ 1-ാം നമ്പർകാരിയായ ശ്രീമതി ബീവി എന്നവരെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും ശ്രീമതി ബീവി എന്നവരുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം, ആക്ഷേപം ടി പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

കൊച്ചി.

കെ. എ. രാജൻ,
തഹശിൽദാർ.

## Kanayannur Taluk

പരസ്യം

(1)

നമ്പർ സി6-7385/82. 1982 ഏപ്രിൽ 27.

കണയന്നൂർ താലൂക്കിൽ എളംകുളം വില്ലേജിൽ ചെറിയ കടവന്ത്രയിൽ ആശാരി പറമ്പ് വീട്ടിൽ ശ്രീ. എ. എം. ജെയിംസ് മരിച്ചുപോയെന്നും ടിയാന് ബാങ്ക് നിക്ഷേപം ഇനത്തിൽ ലഭിക്കുവാനുള്ള 295 രൂപയിൽ താഴെ വരുന്ന സംഖ്യ യൂണിയൻ ബാങ്കിന്റെ തേവര ശാഖയിൽനിന്ന് വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ പിതാവ് ശ്രീ. എ. ജെ. മാനുവൽ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. എ. എം. ജെയിംസ് 28-7-1981-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും ടിയാൻ അവിവാഹിതനായിരുന്നു എന്നും അറിയുന്നു.

| | അവകാശിയുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എ. ജെ. മാനുവൽ | പിതാവ് | |
| 2 | സ്റെറല്ല | മാതാവ് | |
| 3 | മിഖേൽ | സഹോദരൻ (വിവാഹിതൻ) | 34 |
| 4 | സേവ്യർ | ,, ,, | 30 |
| 5 | ജോസ് | ,, ,, | 27 |
| 6 | ജെസ്സി | സഹോദരി | 20 |
| 7 | ആലീസ് | ,, (വിവാഹിത) | 36 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി6-7903/82. 1982 മെയ് 26.

കണയന്നൂർ താലൂക്കിൽ ആമ്പല്ലൂർ വില്ലേജിൽ കുലയററിക്കര കോളനിയിൽ പി. കെ. അയ്യപ്പൻ മരിച്ചുപോയെന്നും ടിയാൻ യൂണിയൻ ബാങ്ക് ഓഫ് ഇൻഡ്യയുടെ തിരുപ്പാറശാഖയിൽ 100 രൂപയ്ക്കു പണയപ്പെടുത്തിയിട്ടുള്ള സ്വർണ്ണ പണ്ടം തിരിയെ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി തങ്കമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. പി. കെ. അയ്യപ്പൻ 28-3-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി തങ്കമ്മ | ഭാര്യ | 50 |
| 2 | ,, അമ്മിണി | മകൾ (വിവാഹിത) | 23 |
| 3 | ശ്രീ. കരുണാകരൻ | മകൻ | 20 |
| 4 | രമ | മകൾ | 15 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർ മുൻപാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി6-951/82. 1982 മെയ് 22.

കണയന്നൂർ താലൂക്കിൽ കീച്ചേരി വില്ലേജിൽ കാഞ്ഞിരത്തിങ്കൽ വീട്ടിൽ ശ്രീ. തങ്കപ്പൻ മരിച്ചുപോയെന്നും ടിയാൻ സൗത്ത് ഇൻഡ്യൻ ബാങ്കിന്റെ കാഞ്ഞിരമററം ശാഖയിൽ 825 രൂപയ്ക്ക് പണയപ്പെടുത്തിയിട്ടുള്ള സ്വർണ്ണപണ്ടം വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ സഹോദരിമാർ ശ്രീമതി അമ്മു, വിലാസിനി എന്നിവർ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. തങ്കപ്പൻ 5-7-1981-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | വയസ്സ് |
|---|---|---|
| ശ്രീമതി അമ്മു | സഹോദരി | 38 |
| ,, വിലാസിനി | ,, | 27 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കണയന്നൂർ താലൂക്കാഫീസ്,
എറണാകുളം.

വി. പി. ഭാസ്കരൻ,
തഹശിൽദാർ.

## Parur Taluk

പറവൂർ താലൂക്കാഫീസിൽനിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ,

(1)

സി1-4163/82. 1982 മെയ് 6.

പറവൂർ താലൂക്ക് വരാപ്പുഴ വില്ലേജ് തുണ്ടത്തുംകടവ് മുറിയിൽ തൈ പറമ്പു വീട്ടിൽ ടി. എ. സേവിയർ 4-10-1981-ൽ മരിച്ചുപോയതായും ടിയാന് പെൻഷൻ കുടിശിഖ ഇനത്തിൽ കിട്ടുവാനുള്ള 201 രൂപ 45 സ. വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ സെലിൻ സേവിയർ സമർപ്പിച്ച അപേക്ഷ വരാപ്പുഴ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടി. എ. സേവിയർ 4-10-1981-ൽ മരിച്ചുപോയതായും ടിയാന് കിട്ടുവാനുള്ള പെൻഷൻ കുടിശിഖ 201 രൂപ 45 പൈസ വാങ്ങുന്നതിന് അവകാശി പരേതന്റെ ഭാര്യ (1) സെലിൻ സേവിയർ

